ശ്രീശങ്കരാചാര്യകൃതം

# സ്വാത്മനിരൂപണം

(ഭാഷ)

പരിഭാഷകൻ:


കെ. കുഞ്ഞുപിള്ളപ്പണിക്കർ




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

Malayalam

# SWATHMANIROOPANAM

K. Kunjupillai Panicker

First Published July 1965

Copies 1000

Rights Reserved

Published by
"Panicker Publications"
Chunakkara P. O.

Printed at the Janayugom Press, Quilon

Price Rs. 1.50

Published with the aid of Devaswam Board

digitized by www.sreyas.in



# ആചാര്യപ്രണതിഃ

യമാഹുരദ്വൈതമതപ്രചാരകം
പ്രമാഥിനം ദുഷ്‌പ്രതിവാദിനാം മദം
ശമാദിഭിർയോഗകലാഭിരാശ്രിതം
നാമാമി തം ദേശികമാ“ദിശങ്കരം.”

പരിഭാഷകഃ

digitized by www.sreyas.in

# വക്തവ്യം

ഏതാണ്ടു നാലുകൊല്ലത്തിൻമേലാകും, സ്വാത്മനിരൂപണം പരിഭാഷപ്പെടുത്തിക്കഴിഞ്ഞിട്ടു്. ഇത്രനാളും ഈ പരിഭാഷ എന്റെ നോട്ടുബുക്കിൽ വിശ്രമിക്കുകയായിരുന്നു. ഇടയ്ക്കു പലപ്പോഴും ആഗ്രഹിക്കാതിരുന്നില്ല, ഇതിനെ ഒന്നു വെളിച്ചത്തു കൊണ്ടുവരാൻ. ചില പ്രസിദ്ധീകരണക്കാരെ അതിനുവേണ്ടി സമീപിക്കുകയുംചെയ്തു. പക്ഷേ, അവിടെങ്ങും എന്റെ ആവശ്യത്തിനു് സ്വാഗതം ലഭിച്ചില്ല. "വേദാന്തം ഇന്നത്തെ കമ്പോളച്ചരക്കല്ല. വല്ല ചെറുകഥയോ നോവലോ ആണെങ്കിൽ ഞങ്ങളെടുത്തുകൊള്ളാം" ഇതായിരുന്നു പ്രസിദ്ധീകരണക്കാരിൽനിന്നു കിട്ടിയ മറുപടി. ഒരിക്കൽ ഭഗവാൻ ശ്രീരാമകൃഷ്ണപരമഹംസൻ പറഞ്ഞ വാക്കുകൾ ഞാനോർത്തുപോയി: "വേശ്യ ഉടുത്തൊരുങ്ങി ഉല്ലസിക്കുന്നു; പതിവ്രത ഉടുതുണിയില്ലാതെ വിഷമിക്കുന്നു. കള്ളു് ഇരുന്നിടത്തിരുന്നു വിററഴിയുന്നു; പാലു് തെരുവുകളിൽ വില്ക്കപ്പെടാതെ തിരികെക്കൊണ്ടുപോകുന്നു." ഒരു പരമാർത്ഥം ഇവിടെ തുറന്നുപറയട്ടെ. ലോകം നിത്യസമാധാനത്തിന്റെ സ്വർഗ്ഗരാജ്യമാകണമെങ്കിൽ, ജനഹൃദയങ്ങളിൽ വേദാന്തചിന്തയുടെ വെളിച്ചം പരക്കുകതന്നെ വേണം. മറിച്ചു്, ചെറുകഥയും നോവലും ആയിരക്കണക്കിനു പ്രചരിച്ചാലും അതു നടക്കാൻപോകുന്നില്ല.

ഞാൻ പിന്നെ പുസ്തകത്തിന്റെ പ്രസിദ്ധീകരണകാര്യം ബഹു: ദേവസ്വംബോർഡിന്റെ ശ്രദ്ധയിൽപെടുത്തുകയുണ്ടായി. ഭാഗ്യമെന്നു പറയട്ടെ, അതിനെ സദയം അംഗീകരിച്ചുകൊണ്ടു് ബോർഡിൽനിന്നു പുസ്തകത്തിന്റെ അച്ചടിച്ചെലവിനു് ഇരുനൂറു രൂപ സഹായധനം നല്കുകയും ചെയ്തു. അങ്ങനെ ദേവസ്വം ബോർഡിന്റെ കനിവുററ സാഹായ്യംകൊണ്ടാണു്, ഭാഷാസ്വാത്മ

digitized by www.sreyas.in

നിരൂപണത്തിന് ഈ നിലയിൽ വായനക്കാരുടെ മുമ്പിൽ എത്താൻ സാധിച്ചതു്. അതിന്റെ പേരിൽ, കത്തവ്യനിരത മായ ദേവസ്വംബോർഡിനോടു് എനിക്കു ഹൃദയംനിറഞ്ഞ നന്ദി യുണ്ടു്. അതോടൊപ്പം, ഇതിന്റെ അച്ചടിക്കാര്യത്തിൽ ശ്രദ്ധാ പൂവ്വം മനസ്സിരുത്തുകയും ആവശ്യമായ മററു സഹായങ്ങൾ ചെയ്തു തരികയുംചെയ്ത 'ജനയുഗം പബ്ളിക്കേഷൻസി'നെ ഞാൻ കൃത ജ്ഞതാപൂവ്വം സ്മരിക്കുകയും ചെയ്യുന്നു.

പുസ്തകത്തിന്റെ ഉള്ളടക്കത്തെപ്പററിയും മററും പ്രകാശന ത്തിൽ വ്യാഖ്യാതാവു് വേണ്ടതെല്ലാം വിശദമാക്കിയിരിക്കുന്നു. ആകയാൽ അതിനെ സംബന്ധിച്ചു് പ്രത്യേകമൊന്നും പറയേണ്ട തില്ല. സഹൃദയരായ വായനക്കാരുടെ പതിവനുസരിച്ചുള്ള അനു ഗ്രഹാശീർവാദങ്ങൾ പ്രതീക്ഷിച്ചുകൊണ്ടു്, ഈ പരിഭാഷ പുറത്ത യച്ചുകൊള്ളുന്നു.

**പരിഭാഷകൻ.**

ചുനക്കര,
30-6-'65.

# പ്രകാശനം

ഭാരതത്തിലെ തത്വശാസ്ത്രങ്ങളാണ് ദർശനങ്ങൾ. ശാസ്ത്രതത്വങ്ങൾ മതത്തിന്റെ ഭാഷയിൽ പ്രതിപാദിക്കകൊണ്ട്, ദർശനങ്ങൾ മതാനുശാസനങ്ങളായും പരിഗണിക്കപ്പെടുന്നു. ശാസ്ത്രദൃഷ്ടിയോടെ മതകാര്യങ്ങൾ നോക്കിക്കാണുക, ഹിന്ദുമതത്തിന്റെ സ്വാഭാവികമായ സവിശേഷതകൂടിയാണ്. ഭാരതീയദർശനങ്ങളിൽ വേദാന്തം സർവ്വപ്രാധാന്യം അർഹിക്കുന്നു. മൂന്നു വിഭാഗമുണ്ടു വേദാന്തത്തിന്—ദ്വൈതവും, വിശിഷ്ടാദ്വൈതവും, അദ്വൈതവും. ദ്വൈതമതത്തിന്റെ പ്രവർത്തകൻ മാധ്വാചാര്യരാണ്. വിശിഷ്ടാദ്വൈതം, അദ്വൈതം ഇവയുടെ പ്രവർത്തകന്മാർ, മുറയ്ക്ക് രാമാനുജനും ശ്രീശങ്കരനും. അദ്വൈതമാണ് ഇവിടെ പ്രകൃതം. അതിന് ശാങ്കരദർശനമെന്നും പേരുണ്ട്.

ജീവിതസത്യം അന്വേഷിച്ചുകൊണ്ട് ഒരു വമ്പിച്ച ശ്രമം നടന്നിട്ടുണ്ട് ഭാരതത്തിൽ; നൂററാണ്ടുകൾക്കുമുമ്പേതന്നെ. ലക്ഷ്യം ഒന്നാണെങ്കിലും അന്വേഷണത്തിന്റെ മാർഗ്ഗം ബഹുമുഖമായിരുന്നു. സ്ഥൂലപ്രപഞ്ചത്തെ പരമാണുപര്യന്തം അഴിച്ചുനോക്കിക്കൊണ്ടുള്ള അതേ അന്വേഷണത്തിന്റെ ഗംഭീരമായ നീക്കം ലക്ഷ്യം പ്രാപിക്കുന്നതുവരെ നീളുകതന്നെ ചെയ്തു. അങ്ങനെ കണ്ടെത്താൻ കഴിഞ്ഞ വിശ്വസത്യത്തിന്റേയും അതിനുപയോഗപ്പെടുത്തിയ അനേകം അന്വേഷണമാർഗ്ഗങ്ങളുടേയും വിശദരൂപങ്ങളാണ് ഭാരതീയദർശനങ്ങൾ. പല സ്വരത്തിലാണെങ്കിലും ഒരേ അർത്ഥത്തിൽത്തന്നെ ജീവിതസത്യത്തിന്റെ പൂർണ്ണസ്വഭാവം ദർശനങ്ങൾ ലോകത്തിനു വിവരിച്ചുകൊടുക്കുന്നു. കൂട്ടത്തിൽ സാംഖ്യവേദാന്തങ്ങളുടെ സ്ഥാനം അനിഷേധ്യമാണ്. ഏറിയ പങ്കും അഭിപ്രായത്തിൽ യോജിച്ചുപോകുന്നു, ആ ദർശനങ്ങൾ രണ്ടും. എന്നാൽ ഏതാനും അംശങ്ങളിൽ പൊരുത്തക്കേടുണ്ടുതാനും. സാംഖ്യപക്ഷത്തിൽ പ്രപഞ്ചത്തിന്റെ മൂലഘടകം രണ്ടാണ്—പ്രകൃതിയും പുരുഷനും. ബ്രഹ്മം ഒന്നു മാത്രമാണ് വേദാന്തപക്ഷത്തിൽ. കാരണംപോലെ കാര്യവും ഉള്ളതെന്നു സാംഖ്യപക്ഷം. വേദാന്തത്തിനതു സമ്മതമല്ല കാരണം സത്യവും, കാര്യം അസത്യ(മിഥ്യ)വുമത്രേ. അസത്യമെന്നാൽ, എന്നും ഒരുപോലിരിക്കാ.

digitized by www.sreyas.in

ത്തു്. നാനാരൂപമായ ജഗത്തു്, പ്രകൃതിയുടെ പരിണാമമാണു സാംഖ്യദൃഷ്ടിയിൽ. ഏകവും പരിപൂർണ്ണവുമായ ബ്രഹ്മംതന്നെ നാനാരൂപമായി തോന്നുന്നതാണു് ജഗത്തെന്നു് വേദാന്തം നിഷ്കർഷിക്കുന്നു. പ്രകൃതിയെ മായയായിട്ടാണു് വേദാന്തം അംഗീകരിക്കുക. മായയുടെ സാന്നിദ്ധ്യത്തിൽ ബ്രഹ്മം ബഹുരൂപമായ ജഗത്തായി തോന്നുന്നതായിട്ടും. ഈശ്വരൻ എന്നൊരു സ്വതന്ത്രഘടകത്തെ സാംഖ്യദർശനം അംഗീകരിക്കുന്നില്ല. കൂട്ടത്തിൽ പറയട്ടെ, സേശ്വരസാംഖ്യമായ യോഗദർശനം ഇതിനു വിപരീതമാണു്. ഇങ്ങനെ അല്പംചില മാററങ്ങളൊഴിച്ചാൽ ശേഷിച്ച പലതിനോടും സാംഖ്യവേദാന്തങ്ങൾക്കു വ്യക്തമായ യോജിപ്പുണ്ടു്. ഒരു ജീവിതശാസ്ത്രംകൂടിയായ ശ്രീമദ്ഭഗവദ്ഗീത, സാംഖ്യസിദ്ധാന്തങ്ങളെ യഥാസന്ദർഭം കൂട്ടിയിണക്കി വേദാന്തപ്രതിപാദനം സാധിച്ചിരിക്കുന്നതിൽനിന്നു് ഈ വസ്തുത തികച്ചും മനസ്സിലാക്കാം.

സംഗതി കുറേക്കൂടി വസ്തുനിഷ്ഠമായി പരിശോധിച്ചാൽ, വേദാന്തതത്ത്വങ്ങൾക്കു്, യുക്ത്യനുഭവങ്ങളുടെ കാഴ്ചപ്പാടിൽ, വളരെയധികം സാംഗത്യമുണ്ടെന്നു കാണാം. ആധുനികശാസ്ത്രസിദ്ധാന്തങ്ങളോടൊത്തുനില്ക്കാൻ കരുത്തുററവയുമാണു് വേദാന്തതത്ത്വങ്ങൾ. 1946–ൽ നോബെൽസമ്മാനം നേടിയ അമേരിക്കൻ ശാസ്ത്രജ്ഞൻ ഡാ: പേഴ്സി വില്യംസ് ബ്രെഡ്ജ് സ്വന്തം അഭിപ്രായത്തിൽ ഇക്കാര്യം വെളിപ്പെടുത്തിയിട്ടുമുണ്ടു്. മറെറാരു വിധം പറഞ്ഞാൽ, ഇന്നത്തെ പാശ്ചാത്യശാസ്ത്രതത്ത്വങ്ങൾ, വേദാന്തത്തിന്റെ കാതലായ സിദ്ധാന്തങ്ങളോടു് അടുത്തുവരികയാണു്. വേദാന്തം വിവരിച്ചുതരുന്ന പ്രപഞ്ചകാരണത്തിന്റെ ഏകത്വവും, കാര്യപ്രപഞ്ചത്തിന്റെ അസത്യരൂപമായ നാനാത്വവും എത്രയും യുക്തിസഹവും വിചാരക്ഷമവുമായിരിക്കുന്നു. ഛാന്ദോഗ്യശ്രുതിയിലെ ഒരു സന്ദർഭമിതാ: "യഥാ സോമ്യ ഏകേന മൃൽപിണ്ഡേന സർവ്വം മൃണ്മയം വിജ്ഞാതം സ്യാത്, വാചാരംഭണം വികാരോ നാമധേയം മൃത്തികാ ഇത്യേവ സത്യം." പല രൂപവും പേരുമുള്ള മൺപാത്രങ്ങൾ എന്തുകൊണ്ടുണ്ടാക്കിയതെന്നറിയാൻ ഓരോ പാത്രവും പരിശോധിക്കണമെന്നില്ല. ഒരു പാത്രം പരിശോധിച്ചാൽ മതി. അപ്പോൾ അറിയാം, ചട്ടി കലം എന്നൊക്കെ പേരുപറയുന്ന എല്ലാ പാത്രങ്ങളും മണ്ണിന്റെ വികാ

digitized by www.sreyas.in

രങ്ങളാണെന്നു്. ആ പേരുകൾ വെറും ശബ്ദപ്പുറപ്പുമാത്രം. പല പേരിൽ അറിയപ്പെടുന്ന പാത്രങ്ങൾ ഒന്നടക്കം മണ്ണുതന്നെ. അതു പോലെ, ഒരേയൊരു ബ്രഹ്മതത്ത്വത്തെ പല പേരിലും രൂപത്തിലുമുള്ള പ്രപഞ്ചപദാത്ഥങ്ങളായി തോന്നുകയാണത്രേ. വസ്തുബോധത്തിനു്. ഇതിനപ്പുറം ഒരു തത്ത്വപ്രദർശനം ആവശ്യമില്ലെന്നു തീർത്തുപറയാം. മാത്രമല്ല, മനുഷ്യഭിന്നനായ ഒരു ഈശ്വരനെ വേദാന്തം ആദരിക്കുന്നില്ല. ഈശ്വരനെ മനുഷ്യനിൽ കണ്ടെത്തുക; അഥവാ മനുഷ്യൻതന്നെയാണു് ഈശ്വരൻ. അപൂർണ്ണത പരിഹരിച്ചു മനുഷ്യൻ സ്വയം ഈശ്വരനായിത്തീരാൻ വേദാന്തം അനുശാസിക്കുന്നു. ബന്ധപ്പെട്ട വ്യവസ്ഥിതമാർഗ്ഗം നിർദ്ദേശിക്കുകയും ചെയ്യുന്നു. ഈവിധം ജീവിതത്തിന്റെ പരമസത്യം തൊട്ടുകാണിക്കാൻ, അതിന്റെ പൂർണ്ണരൂപം ലോകത്തിനു വിവരിച്ചുകൊടുക്കാൻ, വേദാന്തത്തിനുമാത്രമേ കഴിഞ്ഞിട്ടുള്ളു.

പുതിയ ചിന്താഗതിയിൽ, വിശ്വസമാധാനത്തിന്റെ അടിത്തറ വൈകാരികോദ്ഗ്രഥനമാണു്. ജീവിച്ചിരിപ്പുള്ള രാഷ്ട്രീയചിന്തകന്മാരും തത്ത്വജ്ഞാനികളുമെല്ലാം ഇതിനോടു് ഏകകണ്ഠമായി യോജിക്കുന്നു. ഭാഷാപരവും രാഷ്ട്രീയവും ദേശപരവുമായ ഭിന്നതാൽപര്യങ്ങളൊന്നാകെ അവസാനിപ്പിച്ചു് ഏകലോകമെന്ന കേന്ദ്രബിന്ദുവിൽ മാനുഷികവികാരങ്ങളെ മൊത്തം സമീകരിക്കുക; അതാണു വൈകാരികോദ്ഗ്രഥനംകൊണ്ടുദ്ദേശിക്കുന്നതെങ്കിൽ, ആ പരമസത്യം ലോകത്തോടാദ്യമായി സംസാരിച്ചതു വേദാന്തമാണു്. ഏതാണ്ടു് എണ്ണൂറില്പരം വർഷങ്ങൾക്കുമുമ്പു് ശ്രീശങ്കരൻ അതിനെ അദ്വൈതമതത്തിന്റെ ഭാഷയിൽ വ്യാഖ്യാനിച്ചുകൊടുക്കുകയുംചെയ്തു. വൈകാരികോദ്ഗ്രഥനസിദ്ധാന്തം, ലോകസമാധാനരൂപമായ പ്രയോജനംമാത്രമേ വെളിപ്പെടുത്തുന്നുള്ളു. വേദാന്തം ഒരു ചുവടുകൂടി മുന്നോട്ടു കയറിനിന്നു് വൈകാരികോദ്ഗ്രഥനം സാധിക്കേണ്ടതിന്റെ കാരണംകൂടി വ്യക്തമാക്കുന്നു. വേദാന്തദൃഷ്ടിയിൽ പലതായൊന്നുമില്ല ലോകത്തു് (നേഹ നാനാസ്തി കിഞ്ചന). എല്ലാം ഞാൻതന്നെ (അഹമേവ ജഗത് സർവം). എന്നിൽനിന്നന്യമായൊന്നുമില്ല (മത്തഃ പരതരം നാന്യത്). ഇവിടെനിന്നുകൊണ്ടു് ദൃഢസ്വരത്തിൽ പറയട്ടെ; വൈകാരികോദ്ഗ്രഥനവും തന്മൂലം നിത്യസമാധാനവും സാധിക്കണമെങ്കിൽ ലോകമെങ്ങും വേദാന്തതത്ത്വങ്ങൾ വേരുപി

digitized by www.sreyas.in

ടിക്കണം. മനുഷ്യസമുദായത്തെ വീർപ്പുമുട്ടിക്കുന്ന ഇന്നത്തെ വിഷമപ്രശ്നങ്ങൾക്കെല്ലാംപററിയ പരിഹാരമാർഗ്ഗവും അതൊന്നു മാത്രമാണ്.

വേദാന്തദർശനത്തിൻെറ ഏവംവിധമായ വൈശിഷ്ട്യം മനസ്സിലാക്കി, യുക്തികളുടെ രാജാവായ ശ്രീശങ്കരഭഗവത്പാദർ അതിനെ കൂടുതൽ യുക്തിസിദ്ധാന്തങ്ങൾ കൂട്ടിയിണക്കി പരിഷ്കരിച്ചു; ലോകമെങ്ങും പ്രചരിപ്പിച്ചു. അദ്വൈതവേദാന്തമെന്ന പേരിൽ ആ പ്രസ്ഥാനം വേണ്ടത്ര വളച്ചുയെത്തുകയും ചെയ്തു. ആചാര്യപാദർ സ്വസ്ഥാപിതമായ അദ്വൈതവേദാന്തത്തിൻെറ അനശ്വരമായ നിലനില്പിനുവേണ്ടി ആത്മാർത്ഥമായി പലതും പ്രവർത്തിക്കയുണ്ടായി. പ്രസ്ഥാനത്രയം എന്നറിയപ്പെടുന്ന ബ്രഹ്മസൂത്രം, ദശോപനിഷത്ത്, ഭഗവദ്ഗീത ഇവയ്ക്ക് ഭാഷ്യമെഴുതി. തുടൎന്ന വേദാന്തവിഷയകമായ അനേകം പ്രകരണഗ്രന്ഥങ്ങളും സ്തോത്രങ്ങളും നിർമ്മിക്കുകയും ചെയ്തു. അവയിൽ ഒന്നാണ് സ്വാത്മനിരൂപണം.

വേദാന്തവകുപ്പിലെ ഒരു പ്രകരണഗ്രന്ഥമാണ് സ്വാത്മനിരൂപണം. ആഴവും പരപ്പുമേറിയ വേദാന്തതത്ത്വങ്ങളുടെ സാമാന്യരൂപം കാട്ടിക്കൊടുക്കാൻ സ്വാത്മനിരൂപണത്തിനു വേണ്ടിടത്തോളം കഴിവുണ്ട്. ഗുരു, ശിഷ്യനോടുപദേശിക്കുന്ന രീതിയിൽ, ഗ്രന്ഥത്തിൻെറ സംവിധാനം സാധിച്ചിരിക്കുന്നു. ശരീരഘടകങ്ങളായ പഞ്ചകോശങ്ങളെ അപഗ്രഥിച്ച് അവയോരോന്നും ആത്മാവല്ലെന്നു നിഷേധിക്കുകയാണ്, ആദ്യമായിട്ട്. പിന്നെ ആത്മസത്തയെ നിർദ്ദേശിച്ചുകൊണ്ട്, അതിൻെറ അപരോക്ഷത്വം സമർത്ഥിക്കുന്നു. എന്നിട്ട് ആത്മതത്ത്വത്തെ സാക്ഷാൽകരിക്കാൻ ആവശ്യമായ തത്ത്വമസിവാക്യവിചാരം, ആചാര്യപ്രാധാന്യം, വേദപ്രാമാണ്യം, ഇതെല്ലാം ഉപദേശിക്കുകയാണ്. ഒടുക്കം, ബ്രഹ്മത്തിലെ ജീവത്വകല്പനവും, അസൽക്കാരണവാദവും നിഷേധിച്ച് കാരണസത്താസമർത്ഥനം സാധിക്കുന്നതോടെ, ഉപദേശം

digitized by www.sreyas.in

അവസാനിക്കുന്നു. അവിടുന്നങ്ങോട്ട്, ഗുരൂപദിഷ്ടമായ തത്ത്വങ്ങളെല്ലാം ശിഷ്യൻ മനനംചെയ്യുകയാണ്. ഉപദേശവും മനനവുമായ രണ്ടുഭാഗത്തിലുംകൂടി ആകെ, ആര്യാവൃത്തത്തിൽ, 153 പദ്യങ്ങളുണ്ട്. ഉപദേശഭാഗത്തിൽ നൂററിമൂന്നും, മനനഭാഗത്തിൽ അമ്പതും.

ഏറെ ശ്രമകരമായ ജോലിയാണു പരിഭാഷ; ശാസ്ത്രപരിഭാഷ അതിലും വിശേഷിച്ച്. സങ്കേതജടിലങ്ങളായ ശാസ്ത്രീയ സംജ്ഞകൾ മിക്കവാറും പരിഭാഷയ്ക്കു വഴങ്ങിക്കൊടുക്കാത്തതാണു മുഖ്യകാരണം. പിന്നെ, വിഷയഗൗരവവും. സ്വാത്മനിരൂപണം ശാസ്ത്രഭാഗമായിരിക്കുന്നതിനു പുറമേ, ഛന്ദോനിബദ്ധവുംകൂടിയാണ്. അപ്പോൾ, സാധാരണയിൽക്കവിഞ്ഞു നേരിടാവുന്ന പ്രയാസങ്ങളും പ്രതിബന്ധങ്ങളും സ്വാത്മനിരൂപണത്തിൻെറ പരിഭാഷയിൽ ന്യായമായി പ്രതീക്ഷിക്കാം. എന്നാൽ അനുഭവം മറിച്ചാണ്. എടുത്തുപറയാവുന്ന ഏതെങ്കിലും പ്രയാസമോ പ്രതിബന്ധമോ, ഈ പരിഭാഷാനിബന്ധത്തിൽ കണ്ടതായി എനിക്കു തോന്നുന്നില്ല. ദുർഗ്രഹങ്ങളും ദുരൂഹാർത്ഥങ്ങളുമായ വേദാന്തതത്ത്വങ്ങളെ മലയാളത്തിൽ മയപ്പെടുത്താൻ വേണ്ടിവന്ന ശ്രമം, രചനാശില്പത്തിലെങ്ങാനും അല്പം ബന്ധപാരുഷ്യത്തിനിട കൊടുത്തിട്ടുണ്ടെങ്കിൽ നിർമ്മത്സരമതികളായ സഹൃദയന്മാർക്ക് അതു മറെറാരുവിധം രസജനകമായിരിക്കും. മൂലപാഠങ്ങളിൽ കാവചിൽക്കമായി ഏതാനും 'ഗ്രന്ഥഗ്രന്ഥി'കളുള്ളതു ശരിതന്നെ. ആ ദുർഘടഘട്ടങ്ങളൊക്കെ വായനക്കാരനെ അത്ഭുതപ്പെടുത്തിക്കൊണ്ട്, പ്രൗഢവും സുന്ദരവുമായ പരിഭാഷ അതിൻെറ അയത്നസിദ്ധമായ ലാഘവത്തോടെ അനായാസം കടന്നുപോകുന്നു. ഉപനിഷത്തുകളും പുരാണങ്ങളും ശാസ്ത്രങ്ങളും വ്യാഖ്യാനിച്ചും ഭാഷാന്തരപ്പെടുത്തിയും അവഗാഢപരിചയം നേടിയ പരിഭാഷകനെ സംബന്ധിക്കുമ്പോൾ, അപ്രകാരം സംഭവിച്ചില്ലെങ്കിലേ അത്ഭുതപ്പെടേണ്ടതുള്ളു. ദൃഷ്ടാന്തത്തിന് ഇതിലെ തത്ത്വമസിവാക്യത്തിലെ വിവർത്തനസന്ദർഭം ധാരാളം മതിയാകും. കൂടാതെ, സ്വാത്മനിരൂപണത്തിനു മലയാളത്തിൽ മറെറാരു പരിഭാഷയുള്ള

digitized by www.sreyas.in

തായി അറിവില്ല. എന്നുവരുമ്പോൾ, ഇതാദൃത്തേതായിരിക്കണം. അതും ഈ പരിഭാഷയുടെ ഒരു സവിശേഷതയായി പരിഗണിക്കാം.

എൻെറ ഗുരുനാഥനായ പരിഭാഷകൻെറ ആജ്ഞയനുസരിച്ച്, ഞാൻ ഇതിനൊരു ലഘുവ്യാഖ്യാനം എഴുതിച്ചേർത്തിട്ടുണ്ട്. ഉള്ളടക്കത്തിൻെറ ഗൗരവം പരിഗണിക്കുമ്പോൾ വ്യാഖ്യാനം തീരെച്ചുരുങ്ങിപ്പോയെന്നു സമ്മതിക്കാം. സന്ദർഭത്തിൻെറ പരിമിതി ഇതിനപ്പുറം പോകാൻ അനുവദിച്ചില്ലെന്നുള്ളതാണു പരമാർത്ഥം. എന്നുവച്ച് വ്യാഖ്യേയാംശങ്ങളുടെ വിശദീകരണത്തിൽ അല്പവും സംഗ്രഹദൃഷ്ടി ഉപയോഗിച്ചിട്ടില്ലതാനും. ചുരുക്കത്തിൽ, "നാമൂലം ലിഖ്യതേ കിഞ്ചിത് നാനപേക്ഷിതമുച്യതേ" എന്നുമാത്രമേ, ഈ വ്യാഖ്യാനത്തെക്കുറിച്ചു പറയാനുള്ളു.

പ്രയാർ പ്രഭാകരൻ M. A., B. Ed.

S. N. കോളേജ്, കൊല്ലം.
5—6—1965.

digitized by www.sreyas.in

# സ്വാത്മനിരൂപണം

(ഭാഷ)

## മംഗളാചരണം

ആരുടെ പദപാംസു-
ഭസ്മ,മജ്ഞതമൂലം
ചേരുമെൻ ജഗദ്ഭ്രമ-
ബാധയെയടക്കിയോ,
ദുസ്സഹമാകും ദ്വൈത-
ബുദ്ധിയെക്കെടുത്തിയോ-
രസ്സദ്ഗ്രീമനാമാ-
ചാര്യനെത്തൊഴുന്നു ഞാൻ. 1

ആരു തത്പദാർത്ഥമാ-
മദ്വൈതബോധം മോഹം-
തീരുമാറുപദേശം
കൊണ്ടനുഭവമാക്കി;
കാരുണീനികേതമായ്
സന്ദേഹമെല്ലാംനീക്കി-
പ്പോരുമഗ്ഗുരുവരൻ
തൻപദം തൊഴുന്നു ഞാൻ. 2

digitized by www.sreyas.in

## അധികാരിസ്വരൂപം

എരിയും സംസാരമാം-
കാനനത്തീയിൽപ്പെട്ടു
പരിതപ്തനായ് സർവ-
സാധനകളും നേടി;
തന്നടുത്തണഞ്ഞൊരു
ശിഷ്യനെ തത്ത്വാർത്ഥസ-
മ്പന്നമാം വാക്യങ്ങൾകൊ-
ണ്ടുപദേശിച്ചാൻ ഗുരു. 3

## ഉപദേശം

സ്വയമുണ്ടാത്മാവെന്ന-
താമനുഭവത്തിൽ, സം-
ശയമേതൊരുവന്നു-
മുണ്ടാകാനിടയില്ല.
ഉണ്ടു സംശയമെങ്കിൽ
സംശയിച്ചവൻതന്നെ
രണ്ടുപക്ഷമി''ല്ലാത്മാ-
വെ''ന്നു നീയറിഞ്ഞാലും. 4

''അല്ല ഞാനാത്മാ''വെന്നാ-
യറിയുന്നതിൽ ന്നന-
''മല്ല''യെന്നറിവതു
സത്യമാമാത്മാവത്രേ
നിത്യമാമാത്മാവുതാൻ
തന്നെയെന്നുള്ളോരഹം-
പ്രത്യയവിഷയമാ-
കുന്നതുമാത്മാവല്ലോ. 5

digitized by www.sreyas.in

അതിനാലഹമാത്മ-
തത്ത്വമാ,ണല്ലെന്നുള്ള
മതി, കേവലമതി-
മോഹസംജാതംമാത്രം.

മോഹമൂലമായ് ഭേദ-
ഭാവന വരും, ക്ലേശ-
വ്യൂഹങ്ങളെല്ലാമതിൽ-
നിന്നാത്രേ ജനിക്കുന്നു. 6

കോശപഞ്ചകത്തെ വെ-
വ്വേറായിട്ടറിഞ്ഞവൻ
ക്ലേശപഞ്ചകത്തിന്നു
പാത്രമായ് വരികില്ല;
ആകയാൽ, വിവേകവാൻ
വേർതിരിച്ചറിയണം
ശോകമേലായ്വാൻ പഞ്ച-
കോശത്തെയവഗാഢം. 7

## കോശവിവേചനപ്രയോജനം

അന്നവും പ്രാണൻ മന-
സ്സാനന്ദം വിജ്ഞാനമീ-
ച്ചൊന്നവയാകും കോശ-
പഞ്ചകമോരോന്നുമേ
ഒന്നിനൊന്നകത്തിരി-
ക്കുന്നവ വിവേചിച്ചാൽ
വന്നിടും പ്രകാശമു-
മാത്മാവിന്നതിമാത്രം. 8

digitized by www.sreyas.in

## കോശവിവേചനം

കായമെന്നതുതന്നെ-
യാണ“ന്നമയകോശ”-
മായതിന്നുത്പത്തിക്കു
മുമ്പിലുമൊടുക്കവും
കാണുന്നിതഭാവത-
മാകയാൽ വെറുംജഡ-
മാണു മൺകുടമെന്ന-
പോലെ,യതാത്മാവല്ല. 9

വായുവിൻ വകഭേദ-
മീ “പ്രാണമയകോശം”
കായകോശത്താലവ-
ച്ഛിന്നമായിരിക്കുന്നു;
ക്ഷുത്തൃഷ്ണാവിധേയമായ്
വലയും പ്രാണനാത്മ-
തത്ത്വമായിരിക്കുക
ശക്യമല്ലൊരിക്കലും. 10

മാനസം “മനോമയ-
കോശം”താൻ, രാഗദ്വേഷാ-
ധീനമായ് ഗേഹാദിയി-
ലത്യന്തമമത്വവും;
പതിവായ് ശരീരത്തി-
ലാത്മബുദ്ധിയുമേലു-
മതിനെ,ഗ്ഗുണിക്കുവാ-
നാവുകില്ലാത്മാവായി. 11

digitized by www.sreyas.in

ചിത്തുതൻ പ്രതിബിംബ-
രൂപമായിരിക്കുന്ന-
ബുദ്ധിയെന്നതുതന്നെ
"വിജ്ഞാനമയകോശം"
സുഷുപ്തിയിൽ വിലയിച്ചും,
ദേഹമാകവേ ബോധാ-
പത്തിയിലുടനീളം
സ്വയം വ്യാപരിച്ചുമേ;
സ്ഥിതിഭിന്നതയേവം
താവിനില്പതാ,മച്ചിത്-
പ്രതിബിംബനമാത്മാ-
വാകുവാൻ തരമില്ല. 12
"ആനന്ദമയകോശ"-
മഹംകാരംതാൻ, സുഷുപ്തി-
ലീനമാം സുഖലേശം
തന്നനുഭവത്തിനാൽ;
സുതരാം "സുഖി ഞാ"നെ-
ന്നിങ്ങനെയഭിമാനാ-
ന്വിതമാമഹംബുദ്ധി-
യെങ്ങനെയാത്മാവാകും? 13

digitized by www.sreyas.in

## ആത്മതത്ത്വസ്വരൂപപ്രദർശനം

"യാതൊന്നു പരിസ്ഫുരി-
ക്കുന്നു സർവ്വാധിഷ്ഠാന-
ഭൂതമാ,യഖണ്ഡമാ,-
യാനന്ദമയമായി
നിത്യമായ് വികാരമി-
ല്ലാത്തതാ,യബാദ്ധ്യമാം
തത്ത്വമായിരിക്കുമ-
തൊന്നുതാനഖിലാത്മാ." 14

ഇപ്പറഞ്ഞതാം പഞ്ച-
കോശങ്ങളല്ലാതവ-
റ്റുപ്പുറം വേറിട്ടൊന്നു-
മറിവീ,ലെന്നാണെങ്കിൽ;
അക്കോശങ്ങളെയെല്ലാ-
മറിയുമൊന്നുണ്ടെന്നു
തക്കമെന്നിയെ സമ്മ-
തിക്കണമല്ലൊ ധീമൻ! 15

സ്വയമേയറിയുന്നി-
താത്മാവെയാത്മാതന്നെ
നിയതം മററാരുമി-
ല്ലതിനെയറിയുവാൻ
തെല്ലുമേ തദ്രൂപമാം
ബോധസത്തയെ തീണ്ടു-
കില്ല;യില്ലാതാമെന്ന-
സന്ദേഹമൊരിക്കലും. 16

digitized by www.sreyas.in

നിത്യമാമാത്മാവറി-
ഞ്ഞീടുന്നു ജഗത്തിനെ
പ്രത്യുത, ജഗത്തറി-
യുന്നതില്ലാത്മാവിനെ
ഭാനുമാൻ വിളക്കുന്നു
പാരിനെ,യല്ലാതെയ-
ബ്ഭാനുമാലിയെയുണ്ടോ
പാരിടം വിളക്കുന്നു? 17

പ്രത്യക്ഷ,മനുമാന,-
മിയത്ത, താവത്ത,യ-
പ്രത്യക്ഷമിവയെല്ലാന്നും
ഗോചരമല്ലാത്തതായ്;
സ്ഫുരിക്കുമാത്മാ ബ്രഹ്മ,-
മിന്ദ്രിയവിഷയത്വ-
മിരിക്കായ്കിലോ വരു-
മതിന്നു പരോക്ഷത്വം. 18

"ഇന്നമട്ടിതെ"ന്നറി-
യുന്നതാം പദാർത്ഥ,മ-
ഭിന്നമെങ്ങുമേ നാശാ-
ധീനമായ് ച്ചമയുമ്പോൾ;
നിത്യതാധർമ്മംപെട്ടും
ബ്രഹ്മമിതല്ലെന്നുണ്ടാം;
സത്യബോധമാണാത്മാ,-
വെങ്ങതിൽ പരോക്ഷത്വം? 19

digitized by www.sreyas.in

സ്വീയമായ് പ്രകാശത്വ-
മിരിക്കുന്നതിനാല-
ജ്ഞേയമെന്നാലും ബ്രഹ്മം
ഭവിക്കാ പരോക്ഷമായ്
ശ്രുതി സന്തതം "സത്യം-
ജ്ഞാനമനന്തം ബ്രഹ്മ"-
മിതി നിർദ്ദേശിക്കുന്നു
ലക്ഷണം തദീയകം. 20

ജീവ,നീശ്വര,നെന്ന-
ഭേദമാ ബ്രഹ്മത്തിന്നു
കേവലം ഭവിക്കുന്നി-
തവിദ്യയിരിക്കവേ;
അല്ലെങ്കിലവ രണ്ടു-
മില്ലാതെയായി സ്വയ-
മുല്ലസിച്ചീടും നിർവി-
ശേഷമതാത്മാവായി. 21

ഇക്കണ്ട ചരാചര-
രൂപമായീടും ജഗ-
ത്തൊക്കെയും താനേ നാശ-
വശമായൊടുങ്ങുമ്പോൾ;
ഒന്നുമില്ലെന്നായ് വരു-
മെന്നിരിക്കുകിലതു-
തന്നെയാണാത്മാവെന്നു
വേദാന്തം വിധിക്കുന്നു. 22

digitized by www.sreyas.in

ഇത്ഥമക്കോശങ്ങളെ
വേർതിരിച്ചറിഞ്ഞോക്കം
''തത്ത്വമസ്യാദി''വാക്യ-
ചിന്തനം ചെയ്യെന്നാലേ;

നിത്യമായെങ്ങും പ്രകാ-
ശിപ്പതെങ്കിലുമാത്മാ-
വത്യന്തം പ്രകാശവ-
ത്തായ് വരാൻ തരമാകൂ! 23

അതിനാൽ പദാർത്ഥശോ-
ധനപൂർവ്വകം വാക്യ-
മതിനുള്ളർത്ഥമർത്ഥം
വേണ്ടുംപോൽ വിചാരിപ്പോൻ

ശക്തനാം ക്ഷണംകൊണ്ടു
ഗുരുവിൻകടാക്ഷത്താൽ
വ്യക്തമായാത്മാവിനെ
പ്രത്യക്ഷീകരിക്കുവാൻ. 24

## തത്ത്വമസ്യാദി വാക്യവിചാരം

കായമിന്ദ്രിയമെന്നീ-
വകതൻ ധർമ്മത്തെ, തെ-
റ്റാ,യപഗതഭേദ-
മാത്മാവിലാരോപിച്ചു;

കർത്തൃത്വഭോക്തൃത്വാദി-
കാഭിമാനമുൾക്കൊള്ളും-
ബുദ്ധി, ''ത്വം''പദത്തിന്റെ
വാച്യമാമർത്ഥം ഭദ്ര! 25

digitized by www.sreyas.in

യാതൊന്നു ദേഹേന്ദ്രിയാ-
ഹന്തകൾക്കെല്ലാം സാക്ഷി-
ഭൂതമായവയിൽനി-
ന്നെത്രയും വിഭിന്നമായ്;
ബാധലേശവുമെന്നി
പ്രതിഭാസിക്കുന്നിത-
ബ്ബോധം, "ത്വം"പദത്തിൻെറ
ലക്ഷ്യമായിട്ടുമർത്ഥം. 26

പാരുതന്നുപാദാന,-
മായെല്ലാമറിയുവാൻ-
പോരുന്നതായിപ്പരം
വേദാന്തവചനത്താൽ;
ഓരുവാനെളുതാം ചൈ-
തന്യത്തെ, പ്രകൃതത്തിൽ-
ചേരും "തത്"പദത്തിൻെറ
വാച്യാത്ഥം കുറിക്കുന്നു. 27

ഉക്തമാം പദത്തിൻെറ
ലക്ഷ്യാർത്ഥം; നാനോപാധി-
മുക്തമായനുഭവ-
വേദ്യമായദ്വൈതമായ്;
നിത്യശുദ്ധമായ് നാശ-
ഹീനമായിട്ടുമാത്മ-
തത്വമാണെന്നും വിധി-
ക്കുന്നിതേ വിവേകികൾ. 28

digitized by www.sreyas.in

തത്, ത്വ,മീ പദങ്ങൾക്കേ-
കാർത്ഥനിഷ്ഠത്വം പിന്നെ-
യർത്ഥത്തി,നയി വത്സ!
ഭേദ്യഭേദകത്വവും
പരമായാത്മാവിന്നു
ലക്ഷ്യലക്ഷകത്വ,മി-
ത്തരമാം സംബന്ധമു-
ണ്ടപ്പദാർത്ഥാത്മാക്കൾക്ക് 29

ഭിന്നാർത്ഥനിഷ്ഠങ്ങളാം
ശബ്ദങ്ങൾക്കേകാർത്ഥത്തെ-
യുന്നയിച്ചിട്ടും "വൃത്തി"-
യേകാർത്ഥനിഷ്ഠത്വം താൻ 30

പരിപൂർണ്ണത്വമപൂ-
ർണ്ണത്വമപ്രത്യക്ഷത്വം
ശരിയായ് പ്രത്യക്ഷത്വ-
മിങ്ങനെ പരസ്പരം;
തത്ത്വശബ്ദങ്ങൾക്കർത്ഥ-
വൈരുദ്ധ്യമിരിക്കയാൽ
മൊത്തമേകാർത്ഥത്വ,മാ-
"ലക്ഷണ"കൊണ്ടേ കിട്ടൂ! 31

പ്രതിപാദ്യമാമർത്ഥ-
മിതരപ്രമാണങ്ങൾ
പ്രതിരോധിക്കെ, പ്രയോ-
ജനത്രുദ്ധികൾവഴി;
ഉത്തമമപരാർത്ഥം
ശബ്ദത്തിൽ നയിക്കുന്ന-
വൃത്തി ലക്ഷണയെന്നു
ചൊല്ലുന്നു വിബുധന്മാർ. 32

digitized by www.sreyas.in

ഒന്നാകെ വാച്യാത്ഥത്തെ
 ത്യജിച്ചിട്ടതിന്നിണ-
ങ്ങുന്നതാമന്യാത്ഥത്തെ
 യുന്നയിച്ചിടും വൃത്തി;
"ജഹല്ലക്ഷണ"യത്രേ,
 യതു സംഗതമാവി-
ല്ലിഹ "ഗംഗയിൽ ഘോഷ"-
 മെന്നതിന്നുദാഹൃതി. 33

പദദ്യോത്യമാമത്ഥം
 കൈവിടാതന്യാർത്ഥം സാം-
പ്രതമാപാദിക്കുന്ന-
 "തജഹല്ലക്ഷണ"താൻ.
ചൊല്ലുവനുദാഹൃതി
 "ചെമപ്പോട്ടുന്നു" സൌമ്യ!
തെല്ലുമിങ്ങതുമംഗീ-
 കാര്യമായ് വരികില്ല. 34

ഏകദേശത്തെ വാച്യ-
 ലക്ഷ്യാർത്ഥങ്ങളിൽ വിട്ടി-
ട്ടേകദേശത്തെസ്സമ-
 ന്വയിച്ചു ബോധിപ്പിക്കും;
വൃത്തി, മൂന്നാമത്തെ *"ല-
 ക്ഷണ"യാണതു ചേരു-
മത്രതാ"നവനാണീ-
 ദ്വിജ"നെന്നതുപോലെ. 35

---

* ജഹദജഹല്ലക്ഷണ.

digitized by www.sreyas.in

"അദ്വൈവദത്തൻ ദ്വിജ–
നിവനാ"ണീവാക്യത്തിൻ–
സിദ്ധലക്ഷകത്വമാ–
യതുതാൻ ദ്വിജശബ്ദം.
അതിനാൽ പരോക്ഷാപ–
രോക്ഷദേശാദ്യങ്ങൾ വി–
'ട്ടതി'നെ ഗ്രഹിക്കയാ–
ണേകരൂപമാമർത്ഥം. 36
അപ്പോൾ, 'ത്വം'പദഗത–
മാമപരോക്ഷത്വവും
'തത്"പദഗതപരോ–
ക്ഷത്വവുമൊഴിവാക്കി;
ബോധനംചെയ്യുന്ന ചി–
ദ്വസ്തുവെ തല്ലക്ഷണ
സാധകമത്രെ തദീ–
യൈക്യത്തി"ന്നസി"പദം. 37
ഇത്ഥമമ്മഹാവാക്യ–
സിദ്ധമാം പരംപൊരുൾ
പ്രത്യക്ഷമായിട്ട ഞാൻ–
തന്നെയെന്നറിവോനെ;
അത്തലൊന്നുമേ തീണ്ടു–
കില്ലയെന്നരുളുന്നു
തത്ത്വസംപൂർണ്ണങ്ങളാം
വേദത്തിൻ ശിരസ്സുകൾ. 38

digitized by www.sreyas.in

വിധിവാക്യങ്ങൾക്കത്രേ
ലോകത്തിൽ വേദത്തിലും
പതിവായ് കണ്ടീടുന്നു
കർമ്മത്തിൻജനകത്വം
എന്നിരിക്കുമ്പോൾ, തത്ത്വ-
മസ്യാദിയാകും വാക്യ-
ത്തിന്നിതെങ്ങനെയത്രേ
സംഗതമായീടുന്നു?

സത്യമോർക്കുകിൽ വിധി-
വാക്യമ,ല്ലഭീപ്സിത-
വസ്തുബോധമാണുണ്ടാ-
ക്കുന്നതു കർമ്മത്തിനെ
ഉണ്ടു ഭൂപതിയെന്നായ-
റിയുംനേരത്തൊന്നു-
കണ്ടുകൊള്ളുവാനായി-
ട്ടൊരുങ്ങുന്നതും, സുതൻ;
ജാതനെന്നറിയുമ്പോൾ,
ജാതകർമ്മാദിയെ സം-
പ്രീതനായ് ചെയ്യുന്നതും
വിധിവാക്യംകൊണ്ടല്ല.

digitized by www.sreyas.in

## ആചാര്യപ്രാധാന്യം

ഇത്തരമാമ് ന്യായവാ-
കൃങ്ങൾകൊണ്ടഖണ്ഡാത്മ-
സത്ത, സർവ്വദാ വിള-
ങ്ങുന്നതെന്നിരിക്കിലും,

ആത്മമേയാളാവില്ലാ-
സ്സത്യവസ്തുവെ, “ഗുരു”-
കാരുണികൂടാതൊന്നു
നേരിൽകണ്ടറിയുവാൻ. 41

“നിത്യവും നിഷിദ്ധമാം
കാമ്യകർമ്മത്തെവിട്ടു;
കൃത്യങ്ങൾ വിഹിതങ്ങ-
ളായവയനുഷ്ഠിക്കെ;

കാണം വിശുദ്ധമായ്
തെളിയും ബോധം, പിന്നെ-
ഗ്ഗുരുകാരുണിയെന്തി?”-
ന്നെന്നു നീ കരുതേണ്ട! 42

“സത്യത്തെയറിയുന്നി-
താചാര്യവാനായുള്ള-
മർത്ത്യ”നിങ്ങനെ വേദ-
സിദ്ധാന്തമിരിക്കയാൽ;

കരുണാസമുദ്രമാം
ഗുരുവിൻകൃപയെന്നി
വരുകില്ലെടോ! കർമ്മ-
മാത്രത്താലാത്മജ്ഞാനം. 43

digitized by www.sreyas.in

## വേദപ്രാമാണ്യം

കേവലമനാദിത്വ-
മീശ്വരപ്രണീതത്വ-
മീവകമൂലം വേദം
പരമം പ്രമാണംതാൻ

ആവഴിക്കല്ലാതന്യ-
മായിട്ടോ സ്വയമായോ
പാവനമാത്മജ്ഞാന-
മുദിക്കില്ലൊരിക്കലും. 44

വേദവാക്യമേ സക-
ലത്തിനും പ്രമാണ,മാ-
വേദവാക്യത്തിന്നൊന്നു-
മില്ലതാൻ പ്രമാണമായ്

അതിനാലതീന്ദ്രിയ-
മാമാത്മജ്ഞാനത്തിന്നാ
ശ്രുതിവാക്യം പ്രമാണ-
ഭൂതമായിരിക്കുന്നു. 45

ഏവമാ പ്രമാണബോ-
ധകമായ് പ്രകാശിക്കും
കേവലജ്ഞാനം പ്രമാ-
ണാന്തരംവഴി നേടാൻ
പെരികെയാശിക്കുന്നോ-
രുണക്കവിറകിനാ-
ലെരിതീയിനെച്ചുടാൻ
കൊതിക്കും ജളാത്മാക്കൾ. 46

digitized by www.sreyas.in

ശ്രുതിയേതിനുമാദി-
യാണു്, സ്വപ്രമാണമാ-
മതിനെ വെളിവാക്കി-
സ്വപ്രകാശാത്മാവീശൻ
തത്ത്വമിതറിവായ
പണ്ടത്തെ വിജ്ഞാനിക-
ളുത്തമപ്രമാണമായ്
ശ്രുതിയെ കരുതിനാർ. 47

കണ്ണു രൂപത്തെക്കാണാൻ
കാരണമാകുന്നതിൻ-
വണ്ണമിങ്ങദൃഷ്ടാത്മ-
സത്തയെ, ശിഷ്യോത്തമ!
ചിത്തശാന്തിയുൾക്കൊണ്ടു-
നേരിൽകണ്ടറിയുവാ-
നൊത്തകാരണം വേദ-
മല്ലാതെ വേറൊന്നില്ല. 48

വേദസമ്മതമാം സി-
ദ്ധാന്തത്തെ,യൊരാളുപ-
പാദനംചെയ്കിൽ ശാ-
സ്ത്രത്തിൽ നിഷ്ണാതനാകിലോ;
മതിയി,ലനുവാദ-
മാത്രമെന്നല്ലാതെക-
ണ്ടതിനെ പ്രമാണമാ-
യാരുമേ ഗണിക്കില്ല. 49



digitized by www.sreyas.in

ഉണ്ടു വേദത്തിൽ "പൂർവ്വ"-
"മപര"മെന്നിമ്മട്ടു
രണ്ടു കാണ്ഡങ്ങൾ, പൂർവ്വം
"ദ്വൈത"ത്തെ വിധിക്കുന്നു
ഉപപാദിക്കുന്നിതേ
യുക്തിയുക്തമായ് പിന്നെ-
യപരം പ്രസിദ്ധമാ-
യിട്ടു"മദ്വൈത"ത്തേയും. 50

സത്യ;മിപ്പറഞ്ഞതി-
ലദ്വൈതമത്രേ,യതി-
ലധ്യസ്തമാകും ദ്വൈതം
സത്യമാവുകയില്ല
കാനലിൽ ജലഭ്രാന്തി-
കണക്കെ, രജതത്തിൻ-
ഭാന,മച്ചിപ്പിക്കുള്ളി-
ലെന്നതുകണക്കെയും. 51

മിഥ്യയാം ദ്വൈതത്തിങ്കൽ
സത്യമദ്വൈതം തിരി-
ച്ചധ്യസ്തമെന്നാണെങ്കിൽ,
യുക്തമായ് വരില്ലതു
സത്യവസ്തുവി,ലസ-
ത്യങ്ങളാംവസ്തുക്കൾക്കാ-
ണധ്യാസം ഭവിക്കുവ-
തല്ലാതെ മറിച്ചല്ല. 52

digitized by www.sreyas.in

അധ്യാസമുഭയത്തി-
ലെന്നുവന്നാലോ, ധീമൻ!
തദ്വിലക്ഷണമായി-
ട്ടില്ല മറ്റൊന്നുംതന്നെ
ശുദ്ധമേയില്ലാത്തതി-
ലധ്യാസമുണ്ടാകില്ല-
യദ്വൈതമതുകൊണ്ടു
സത്യമെന്നറിഞ്ഞാലും. 53

പ്രത്യക്ഷാദിയാംപ്രമാ-
ണങ്ങളാ,ലവിജ്ഞാത-
മദ്വൈതം ശ്രുതിപ്രതി-
പാദ്യമായിരിക്കുന്നു
പ്രതിപാദ്യമായ് ദ്വൈത-
മാവിധം ഭവിപ്പീല-
യതിന്നു സ്വയം ലോക-
സിദ്ധത്വമിരിക്കയാൽ. 54

എത്രയും സുഖമയം
തന്നെയദ്വൈതം, ദ്വൈത-
മത്ര ദുസ്സഹദുഃഖ-
രൂപവുമാകുന്നിതേ
വേദ;മാകയാൽ പ്രയോ-
ജനത്തെ നോക്കി, പ്രതി-
പാദനംചെയ്തീടുന്ന-
തായ്വരാ,മദ്വൈതത്തെ. 55

digitized by www.sreyas.in

## ബ്രഹ്മജീവത്വനിരസനം

വേദവാക്യത്താൽ പ്രതി-
പാദ്യമദ്വൈതം ശുദ്ധ-
മോദരൂപമായ് നിന്നു-
വിളങ്ങും പരം തത്ത്വം

കോവിദംമന്യന്മാരാ-
മൊട്ടുപേ,രതിൻെറ സ്വാ-
ഭാവികസ്വരൂപം ജീ-
വത്വമെന്നോതീടുന്നു. 56

ആ വസ്തുതത്ത്വത്തിൻെറ
തനതായിട്ടും രൂപം
ജീവത്വമെന്നുള്ളതു
ശരിയായിരിക്കകിൽ;

കെട്ടുപോകുവാനിട-
യില്ലൊരുകാലത്തു,മാ-
ത്വിട്ടമുഷ്ണവുമെരി-
തീയ്യിനെന്നതുപോലെ. 57

ശുദ്ധമാമിരുമ്പിൻെറ-
കഷണം, രസൌഷധി-
വിദ്ധമായിട്ടുംനേരം
പൊന്നായി മാറുംപോലെ;
നിത്യസാധനശക്തി-
മൂലമിജ്ജീവൻ, പര-
തത്ത്വമാകുമെന്നായി-
ച്ചൊല്ലുന്നു പിന്നെച്ചിലർ. 58

digitized by www.sreyas.in

യുക്തമല്ലതു,മേറെ-
നാൾകൊണ്ടു രസവീര്യം-
രിക്തമാകുമ്പോൾ പൊന്നു-
വീണ്ടുമതിരുമ്പാകും
എന്നപോൽ, സുഖദുഃഖ-
ലക്ഷണമിണങ്ങിനിൽ-
ക്കുന്നതാം ജീവതപവും
സാധനബലംമൂലം;
നഷ്ടമായതിൻമട്ടി-
ലിരിക്കു,മെന്നല്ലാതെ
സ്പഷ്ടമായതു നശി-
ക്കുന്നതില്ലൊരുനാളും. 59

ജീവനാണതു സ്വയ-
മെങ്കിലോ നിരന്തരം
ജീവനായിരിക്കണ-
മാവിധമിരിപ്പീല;
അതിനാൽ പരമാത്മാ-
തന്നെയാകണം ജീവ-
സ്ഥിതിയാണ്ടിരിപ്പതു
യുക്തിക്കമതുചേരും. 60

അല്ലെങ്കിലൊരുവേള
സാധനബലംകൊണ്ടു-
തുല്യത ജീവന്നാത്മ-
സത്തയോടുണ്ടാകിലും
ഒട്ടുനാൾ കഴിയുമ്പോ-
ളുന്നില താനേതന്നെ
കെട്ടുപോമെന്നുള്ളതു
തിട്ടമാണെല്ലാപേക്കും. 61

digitized by www.sreyas.in

ആകയാൽ സ്വകീയമാ-
യവിദ്യാസമുത്ഭൂത-
മാകിന പെരുംമോഹ-
രൂപമാം സംസാരത്തെ;
ആകവേയാത്മജ്ഞാനം
കൊണ്ടു നീക്കുകി,ലെല്ലാ-
മേകമാം പരമാത്മാ-
താനായിശേഷിച്ചീടും. 62

സത്യവുമാനന്ദവും
ജ്ഞാനവുമാ,ണദ്വൈത-
തത്വമായിരിക്കുമാ-
പ്പരമാത്മാവിൻ രൂപം;
എന്നായിസ്സമുദ്ഘോഷി-
ക്കുന്നിതേ വേദങ്ങളു-
മൊന്നാകെയതേവിധം
തന്നെയാസ്മൃതികളും. 63

വ്യക്തമായദ്വൈതമാ-
പാദിക്കു,മുപനിഷ-
ദുക്തികളുടെയംഗ-
ഭൂതമാം വാക്യങ്ങളും
ഒന്നടക്കമെപ്പരി-
പൂർണ്ണമാമേകത്വത്തെ-
ത്തന്നെ സുസ്ഫുടം വത്സ!
ചൊല്ലുന്നു നിസ്സന്ദേഹം. 64

digitized by www.sreyas.in

കർത്തൃതാദികളെല്ലാ-
മേതൊന്നിന്നുദയത്തി-
ലത്തപനോദയത്തി-
ലിരുൾപോലൊഴിഞ്ഞുപോം;
രിക്തഭേദമായ് മിന്നു-
മപ്പരമാത്മജ്ഞാനം
തത്ത്വമസ്യാദിവഴി-
ക്കെങ്ങനെ നേടാനൊക്കും? 65

പരമാം ജ്ഞാനം കർമ്മ-
നിഷ്ഠമെന്നായിക്കണ്ടി-
ട്ടുരചെയ്യുന്നു ചില-
രതിനെക്കർമ്മാംഗമായ്
ഭിന്നമാം പ്രകരണ-
മാശ്രയിച്ചിട്ടും ജ്ഞാന-
ത്തിന്നു കർമ്മാംഗത്വമു-
ണ്ടാകുവാൻ തരമില്ല. 66

എന്നുമല്ലധികാരി
വിഷയഭേദമുൾക്കൊ-
ള്ളുന്നതാണല്ലോ കർമ്മ-
ജ്ഞാനകാണ്ഡങ്ങൾ രണ്ടും.
എന്നിരിക്കുമ്പോൾ കർമ്മ-
ജ്ഞാനങ്ങൾക്കംഗാംഗിത്വം
വന്നിടുന്നതിനില്ല
സംഗതിയൊരിക്കലും. 67

digitized by www.sreyas.in

ജ്ഞാനമാർഗ്ഗത്തിൽ കർമ്മ-
മിരിക്കാത്തതുപോലെ
നൂനമകർമ്മംതന്നിൽ
ജ്ഞാനവുമിരിക്കില്ല.
ഇരുളും വെളിച്ചവു-
മെന്നപോലെഴുമവ-
യ്ക്കൊരുമ പരസ്പര-
മെങ്ങനെയുള്ളവാകും? 68

അതിനാൽ കർമ്മത്തെയ-
ല്ലവിദ്യാനിവർത്തിക്ക
മതിമൻ! സദ്ദ്ാത്മജ്ഞാ-
നത്തെയാശ്രയിക്കണം!
പാരിടമെങ്ങും വാച്ചു-
പരന്നു മദിക്കുന്ന-
ക്കൂരിരുളൊഴിക്കാൻ സൂ-
ര്യനെയെന്നതുപോലെ. 69

അത്യന്തവിശുദ്ധമാം
ജ്ഞാനംതാൻ വിശ്വത്തിന്നു-
നിത്യസാക്ഷിയായ്നിന്നു
വിളങ്ങും പരമാത്മാ
അവിദ്യാധർമ്മങ്ങളാൽ
ബാധിക്കപ്പെടാത്തതായ്
സുവിദ്യമാനമത്തു
സച്ചിദാനന്ദാത്മകം. 70

digitized by www.sreyas.in

പരമാത്മാവിന്നു ക-
ർത്തൃത്വാദിസംബന്ധ,മാ-
യുരഗാദിബന്ധം ര-
ജ്ജ്വാദിക്കെന്നപോൽ മാത്രം.
വ്യക്തമായ് സാധിക്കുന്നു
വേദവും സകലാതി-
രിക്തമാം പരമാത്മ-
സത്തതൻ നിസ്സംഗത്വം. 71

കർമ്മത്വകർത്തൃത്വാദി
സ്ഫുരണമൊന്നും സാക്ഷാദ്-
ബ്രഹ്മതത്ത്വത്തെബ്ബാധി-
ക്കുന്നതല്ലല്പംപോലും
ഇമ്മട്ടു കർമ്മത്വാദി-
യൊക്കെ വിട്ടിരിക്കുമാ-
ബ്രഹ്മത്തെ സാക്ഷാത്കരി-
ച്ചീടുവാനൊരുങ്ങേണം! 72

കർത്തൃത്വഭോക്തൃത്വാദി-
യായിട്ടു തോന്നിക്കുന്ന-
തത്രയും മായാശക്തി-
യെന്നു ചൊല്ലുന്നു ചിലർ;
ശുദ്ധമേ ഭ്രമംമാത്ര-
മാണതു; പരബ്രഹ്മ-
സത്ത വിട്ടങ്ങേപ്പുറ-
ത്തില്ല വേറൊന്നുംതന്നെ. 73

digitized by www.sreyas.in

ആവിധമിരിക്കമാ-
ബ്ബ്രഹ്മത്തെയറിയുമ്പോ-
ളീവിശ്വമശേഷവു-
മറിവിന്നധീനമാം

സ്ഫുടകാരണമായ-
മൃത്തിനെയറിയുമ്പോൾ
ഘടമാങ്ങലികാദി-
കാര്യങ്ങളറിയുംപോൽ 74

ഇക്കണ്ട നാനാരൂപ-
മായിട്ടും പ്രപഞ്ചത്തി-
ന്നൊക്കെയുമതാണേക-
കാരണം ചിച്ചൈതന്യം.

ആകവെ ജഗത്തിതു
ഭേദഹീനമായ് സത്താ-
യേകമാമതിൽനിന്നാ-
ണത്ഭവിച്ചതു നൂനം. 75

## കാരണസത്താസമർത്ഥനം

കാരണം സത്തല്ലെന്നു
ചൊല്ലുന്നു ചില,രൊട്ടും-
ചേരുകില്ലല്ലോ കാര-
ണത്വമങ്ങസത്തിന്ന്;

വിത്തിരിക്കവേയതിൻ
മുളയുണ്ടാകുംശക്തി-
യൊത്തിരിപ്പതു നമ്മ-
ളേവരും കാണുന്നീലെ? 76

digitized by www.sreyas.in

അത്ര കാരണമസ-
        ത്തെന്നു ചൊല്ലുവോർ, വന്ധ്യാ-
പുത്രനെക്കൊണ്ടനുഗ്രഹം
        കാര്യത്തെ നിറവേററും
എന്നുമല്ലവർ, മൃഗ-
        തൃഷ്ണികാജലംമോന്തി
വന്നുകൂടിയ ദാഹം
        ശമിപ്പിക്കയുംചെയ്യും. 77

ഉക്തമാമസദ്വാദം
        ശാസ്ത്രയുക്തികൾക്കുമെ
യുക്തമായിരിക്കയി-
        ല്ലെന്നതു നിസ്സംശയം
സത്തുതാനതുകൊണ്ടു
        സകലജഗത്തിന്നു-
മൊത്തകാരണമായു-
        ല്ലസിക്കും പരം തത്ത്വം. 78

ബ്രഹ്മരൂപത്വം ജഗ-
        ദ്രൂപത്വമതുപോലെ
സന്മതേ! ഗുരുശിഷ്യ-
        വിഗ്രഹസ്വരൂപത്വം
ഇക്കണക്കോരോവിധ-
        മായ് പ്രതിഭാസിക്കുന്ന-
തൊക്കെയും സനാതന-
        മാം പരാത്പരം തത്ത്വം. 79

digitized by www.sreyas.in

സത്യമിജ്ജഗത്തെന്ന-
തോന്ന,ലപ്രതിബുദ്ധ-
ചിത്തരായവക്കു സം-
സാരത്താലുദിപ്പതാം;
അതിനാലസത്യമാ-
ണിതുസർവവുമെന്നായ്
പ്രതിപാദിച്ചീടുന്നു
നിതരാം നിഗമാന്തം. 80

പകപബുദ്ധികളായി
ശോഭിക്കും സത്പൂരുഷ-
മുഖ്യരായവക്കു തത്-
പൂർവമാം സുകൃതത്താൽ
ഇന്നാനാരൂപം ജഗ-
ത്തൊക്കെയും ബ്രഹ്മമാത്ര-
മെന്നായി നിഗമാന്ത-
മറിവുകൊടുക്കുന്നു. 81

വന്നിടാ പൊന്നിൻബോധം-
പൊന്മയവിഭൂഷണം-
തന്നിലബ്ഭൂഷാബുദ്ധി-
യേലുവോക്കുതുപോലെ
താത്വികമതിയേത്തു-
മീസ്ഥൂലപ്രപഞ്ചത്തി-
ലാത്തമോഹരാ,മവി-
വേകികൾക്കുണ്ടാവില്ല. 82

digitized by www.sreyas.in

"ഞാ"നെന്ന ബോധം സിദ്ധം-
തന്നെ,യന്നിലസ്സ്വേതു-
മാനവന്നപരോക്ഷ-
മല്ലാതെ വരും ഭ്രമം?
ഏവമാകിലും നിഗ-
മാൎത്ഥചിന്തയില്ലാത്തോ-
ൎക്കാവതല്ലതിനെത്താൻ
പ്രത്യക്ഷീകരിക്കുവാൻ. 83

ഏവരും "ഞാ" "നിതെ"ന്ന
ബുദ്ധിയോടനാരതം
കേവലം സാധിക്കുന്നു
തനതാം വ്യവഹാരം
അതിലെ "ഞാൻ" പ്രത്യ-
ഗാത്മാവിനെക്കുറിക്കുന്നു
പ്രതിപന്നമാ"മിതു"
ബാഹ്യദേഹാദിയേയും. 84

ഗാത്രമിന്ദ്രിയമിതിൽ
ഞാനെന്ന ബോധ,മതി-
മാത്രമായിട്ടും ഭ്രമം
മാത്രമെന്നറിഞ്ഞാലും!
മിത്ഥ്യയാം പദാൎത്ഥത്തിൽ
സ്വയമേ തോന്നും സത്യ-
ബുദ്ധിതാൻ "ഭ്രമ"മെന്നു-
ശാസ്ത്രങ്ങൾ വിധിക്കുന്നു. 85

digitized by www.sreyas.in

ആകയാ,ലഹംപ്രത്യ-
യത്തിന്നു, സർവത്തിന്നു-
മേകസാക്ഷിയാം പര-
മാത്മാവെന്നു ചിതാത്ഥം
സത്താകുമാത്മാവിൻ സാ-
മീപ്യത്താൽ, പരമഹം-
ബുദ്ധി,ചേതനപോലാം;
ജഡമെന്നിരിക്കിലും. 86

അതിനാൽ ദേഹങ്ങളി-
ലൊക്കെയും ഞാൻ, ഞാ,നെന്ന-
മതിയായതിസ്ഫുടം
യാതൊന്നു ഭാസിക്കുന്നു;
നിത്യശുദ്ധമാമബ്ബോ-
ധത്തിന്നു, പരമാത്മ-
തത്ത്വമെന്നത്രേ മുഖ്യ-
മാമത്ഥം ശമശാലിൻ! 87

ഗോത്വവും ഗോശബ്ദത്തിൽ
നിന്നുതന്നിട്ടിഷ്ടമു-
ഖ്യാത്ഥബന്ധത്താൽ ഗവാ-
കൃതിയുമറിയുംപോൽ
പരമാത്മാവെന്ന മു-
ഖ്യാത്ഥമാണഹ, മതു-
പരമിങ്ങഹന്തയായ്-
ത്തീരുന്നു ഭ്രമത്തിനാൽ. 88

digitized by www.sreyas.in

കാരിരുമ്പിനു, കാളു-
മഗ്നിയോഗത്താൽ ദാഹ-
കാരിത തനതായി
പ്രതിഭാസിക്കുംപോലെ
നിത്യചേതനത്തിൻെറ
സംഗമത്തിനാ,ലഹം-
ബുദ്ധിയുമതിൽകർത്തൃ-
താദിയും തോന്നിക്കുന്നു. 89

ഒപ്പമററതായ് ദേഹ-
മിന്ദ്രിയമിവയ്യെല്ലാ-
മപ്പുറമഹമത്ഥ-
മായതിവിശുദ്ധമായ്;
അദ്വൈതമാകും ബ്രഹ്മ-
തത്വത്തെയറിയുന്ന-
വിദ്വദഗ്രിമൻ വേറി-
ട്ടൊന്നുമേ ഭാവിപ്പീല. 90

പരമേകമാം കളേ-
ബരമുൾക്കൊള്ളുംനാനാ-
തരമംഗങ്ങൾക്കുണ്ടാം
സുഖദുഃഖങ്ങൾപോലെ;
ഏകമാമാത്മാവേല്പ്
പലതാമുപാധികൾ-
ക്കാകവേയനുഭൂതി
പലമട്ടുണ്ടാകുന്നു. 91

digitized by www.sreyas.in

എന്തുവാൻ പ്രപഞ്ചമി–
    തെങ്ങനെയുളവായി
എന്തുകാരണമിതി–
    നെന്താവാം സ്വരൂപവും
ചിന്തനീയമല്ലേവ–
    മൊന്നുമേ,യാത്മജ്ഞാനി
ചിന്തചെയ്യണം മായാ–
    ജൃംഭിതമെല്ലാമെന്നായ്. 92

തടിയിൽ ഗജരൂപം
    ഗജരൂപത്തിൽ സ്വയം–
തടിയും തിരോഭൂത–
    മായിരിപ്പതുപോലെ;
പരമാത്മാവിൽ സർവ്വ–
    ജഗത്തും, ജഗത്തിങ്കൽ–
പരമാത്മാവും തിരോ–
    ഭൂതമായിരിക്കുന്നു. 93

മഹത്തായിട്ടുമാത്മ–
    പടത്തിൽ, നാനാരൂപ–
ജഗത്താമാലേഖ്യത്തെ–
    യാത്മാവു വരയ്ക്കുന്നു.
കേവലം പരമാത്മാ–
    വതിനെത്താനേനോക്കി–
ബ്ഭാവനാതിഗം പര–
    മാനന്ദമിയലുന്നു. 94

digitized by www.sreyas.in

നിത്യനിർമ്മലമായി
നിസ്തുലചിദാനന്ദ-
വസ്തുമാത്രമാം സാക്ഷാദ്
ബ്രഹ്മമതൊന്നല്ലാതെ,
തിട്ടമന്യമില്ലൊന്നു,-
മെന്നനിശ്ചയബുദ്ധി-
പെട്ടവരത്രേ സത്യ-
മറിയും മഹാത്മാക്കൾ. 95

ജ്ഞാന,മജ്ഞാനം രണ്ടു-
സംജ്ഞയിങ്ങനെ വേദാ-
ധീനമായ് കാണാ;മവ
വ്യവഹാരത്തിൽമാത്രം
സത്യദൃഷ്ടിയിൽ പരി-
പൂർണ്ണമാം പരബ്രഹ്മ-
തത്ത്വമെന്നിയെ കാണു-
കില്ല മറ്റൊന്നുംതന്നെ. 96

വസ്തു വേറെയുമുണ്ടെ-
ന്നാണെങ്കി,ലതും ബ്രഹ്മ-
വസ്തുതന്നെയാ,മുണ്മ-
യന്യത്തിനില്ലായ്കയാൽ
അസ്തിതാരൂപത്തിൽനി-
ന്നന്യമായതു സർവ്വം
ശുദ്ധശൂന്യംതാനെന്നു-
സിദ്ധമാണെല്ലാവർക്കും. 97

digitized by www.sreyas.in

ഇത്തരം പരമാത്മാ-
വേകമാ,ണെല്ലാമെന്ന-
തത്ത്വബോധത്തിന്നുല-
യാത്തതാമുറപ്പിനാൽ
ആതന്നുപാതം മായ-
നിൽക്കുമെങ്കില്വ, മാത്മ-
ജ്യോതിസ്സു വിദ്യോതിക്കും
ജ്ഞാനശാലികൾക്കെല്ലാം. 98

ഭിന്നമായ് പ്രപഞ്ചസം-
സാരത്തെ ദശിപ്പതു-
ണ്ടെന്നിരുന്നാലും നൈഗ-
മോക്തിയാ,ലാത്മജ്ഞാനം;
വന്നതുമൂലം ദർശി-
ക്കില്ല താനല്ലാതെമ-
റെറാന്നുമന്യമാ,യിതു-
ജ്ഞാനിതൻ വിശേഷമാം. 99

അന്നില കൈവന്നോനു,
ചിന്ത്യവുമചിന്ത്യവു-
മെന്നല്ല വക്തവ്യവു-
മാവിധം രഹസ്യവും
കൃത്യവുമകൃത്യവും
സവ്വവും ബ്രഹ്മംതന്നെ
സത്യമെന്നറികയാൽ
ഭേദമില്ലല്പം പോലും. 100

digitized by www.sreyas.in

ദൃഷ്ടചേതനനായി-
ട്ടധ്യസ്തപദാത്ഥമാം-
വിഷ്ടപമെല്ലാം വിലോ-
കിച്ചിട്ടമാത്മജ്ഞനും;
ബന്ധമോക്ഷങ്ങൾ പര-
മാത്മതാജീവതാവും
ചിന്തയ്ക്കു വിഷയങ്ങ-
ളെന്നായിവരികില്ല. 101

യുക്തമാം വിചാരണ
പലവട്ടവും ചെയ്തു
വ്യക്തമായുപനിഷദ്-
ഭാഗങ്ങളോരോന്നുമേ
തക്കമെട്ടിനു നല്ല-
മുപദേശങ്ങൾക്കെല്ലാം-
മുഖ്യമായിരിക്കുന്ന
തത്ത്വമാണിതു ഭദ്ര! 102

ഏവമഗ്ഗുരുവിനാ-
ലുപദിഷ്ടനായ്, തത്ത്വ-
ഭാവനവശാൽ മോദ-
വാനാമശ്ശിഷ്യോത്തമൻ;
ശുദ്ധദേശികപാദം
കൈക്കുപ്പിയനുഭൂതി-
സിദ്ധമാം പൊരുളിനെ
മനനംചെയ്താൻ പിന്നെ. 103

digitized by www.sreyas.in

## മനനം

ഞാ,നജ,നവികാരി,
ഞാൻ വ്യക്തിപ്രകാശക-
ജ്ഞാനരൂപൻ ഞാനാത്മ-
ബോധമായതും ഞാനേ

പരിപൂർണ്ണൻ ഞാൻ പര-
മാനന്ദസ്വരൂപൻ ഞാൻ
പരമശിവൻ ഞാനേ
പ്രാണനും ഞാനാകുന്നു. 104

ജ്ഞാനസമ്പന്നന്മാരി-
ലൊക്കെയും പ്രമുഖൻ ഞാ-
നാനന്ദാമൃതമുണ്ടു-
ഞാനത്രേ രസിപ്പതും

ആരിലുമനുഭൂതി-
രൂപമായഹമെന്ന-
പേരിനാലറിയുന്ന-
തത്ത്വവുമീ ഞാൻതന്നെ. 105

"പരമിന്ദ്രിയസുഖ-
വിമുഖൻ ഞാനാണന-
ശ്വരമാമാത്മജ്ഞാനം
ഞാൻ സാക്ഷാത്കരിച്ചോനും"

ഏവമാം മതിയെല്ലാ-
മകലെക്കളഞ്ഞിട്ടു
ഭാവശൂന്യമാം ചിത്തം
നേടി ഞാനിരിക്കുന്നു. 106

digitized by www.sreyas.in

ഏതിനും കഴിവിണ്ണ-
ങ്ങുന്നതാമീശന്മാർക്കു-
മീതിലേററവും മിന്നു-
മീശ്വരനാകുന്നു ഞാൻ
പാവനമതികൾക്കു
മോക്ഷസാധനം ഞാനേ
കേവലം രാഗദ്വേഷ-
ഹീനനും ഞാൻമാത്രമാം. 107

ഉൽപത്തി പാരിന്നെല്ലാം
ഞാൻതന്നെ,യുപനിഷത്-
പുഷ്പവാടിയില്ലുലാ-
ത്തുന്നതും ഞാൻതന്നെയാം
കൂട്ടമാടലാം പെരും-
കടലെ, മരുവാക്കും-
ബാഡവത്തീജ്ജ്വാലയും
ഞാനൊരാളത്രേ നൂനം. 108

തന്നെയല്ലൂഹാപോഹ-
വൃത്തിയാലംഗീകൃത-
നെന്നപോലിരിക്കും പ്ര-
തീയമാനൻ ഞാനല്ലോ
ഉത്കടതേജോമയ-
മാം വിഭൂതികൾകൊണ്ടു
ദിക്കശേഷവും ഞാൻതാൻ
നിറവായിരിപ്പതും. 109

digitized by www.sreyas.in

സൃഷ്ടിയും സ്രഷ്ടാവും ഞാൻ,
ഞാൻതന്നെ കാലത്രയ-
ദ്രഷ്ടാവും, സപ്തർഷിസ-
ന്ദോഹവും വേറാളല്ല.
വൃദ്ധിയും സമൃദ്ധിയും
ഞാനാണു, തികഞ്ഞ സം-
തൃപ്തിയും തൃപ്തിദീപ-
ദീപ്തിയും ഞാനേകൻതാൻ. 110

ഏവ,മാണി,താണി,തു
പോലെയാ,ണെന്നിബ് ഭേദ-
ഭാവനയൊഴിഞ്ഞോൻ ഞാൻ,
ഞാനേകരൂപൻമാത്രം
നഷ്ടകാമനന്മാരാ-
യിരിക്കും സത്തുക്കളാൽ
യഷ്ടവ്യനായിബ് ഭവി-
ക്കുന്നതും ഞാനേ ദൃഢം. 111

ഞാൻതന്നെ മഹാവാക്യ-
ബോധത്താൽ പരിശുദ്ധ-
സ്വാന്തമുൾക്കൊൾവോർക്കേക-
ഭാവമായ് വിളങ്ങുന്നോൻ
ഉൾത്തകും നിശാതമ-
സ്സിന്നു സൂര്യനു,മൈശ-
തത്ത്വവും ഞാനെന്നി മ-
റ്റാരുമല്ലൊരിക്കലും. 112

digitized by www.sreyas.in

പാരിതിന്നുട്ടം പാവു-
മായത്തു ഞാനാണന്യ-
രാരുമല്ലോഷധികൾ-
ക്കോജസ്സായിരിപ്പതും
പൂതമാമോങ്കാരാംഭോ-
ജത്തിലെ പരമാത്മ-
ബോധസൗരഭത്തിനാൽ
മദിക്കും മധുപൻ ഞാൻ. 113

ഏതുമൊരുപാധിയി-
ല്ലാതിരിപ്പവൻ ഞാനേ
പാതകമെല്ലാമൊട്ട-
ക്കുന്നതും ഞാനാകുന്നു.
ദാനവൃത്തിയുമിഹ
ഞാൻതന്നെ, ചതുർവർഗ്ഗാ-
ദാനസാധനപര-
നായിരിപ്പതും ഞാൻതാൻ. 114

മത്തവാരണങ്ങൾക്കെ-
ന്നതുപോൽ, പരംമദോ-
ന്മത്തരായവക്കെല്ലാ-
മങ്കുശവിശേഷം ഞാൻ
അംബരംകണക്കെ ഞാ-
നെത്രയും പരിശുദ്ധൻ
ശംബരവിരോധിപോൽ
ഞാനവികാരാധീനൻ. 115

digitized by www.sreyas.in

ഇന്ദ്രചാപലംമൂല-
മാത്മാവിൽ വൈകല്പിക-
ബുദ്ധിവന്നവക്കുത്ത-
മോപദേശം ഞാനത്രെ
സ്ഥിരമാം സുഖബോധ-
സമ്പത്തും ഞാൻമാത്ര,മ-
സ്ഥിരസൗഖ്യത്തിൽ തീര-
യാശയററിരിപ്പോനം. 116

നിത്യാനുകമ്പാരസ-
പരിപൂൎണ്ണൻഞാ,നെന്നിൽ
സത്യാദിയാകും സർവ-
ലോകവുമടങ്ങുന്നു
തിന്മയാമഹന്തതൻ
ലക്ഷണമെനിക്കില്ല
കന്മഷം സുകൃതവു-
മില്ല മേ ലേശംപോലും. 117

ഞാനഗോചരനിന്ദ്രി-
യൗഘത്തി,ന്നതീന്ദ്രിയ-
ജ്ഞാനരൂപൻഞാൻ ഖണ്ഡ-
ബോധത്തെ മുടിപ്പോൻ ഞാൻ.
വ്യോമപുഷ്പമാം സംസാ-
രത്തിൽ ഞാനിരിക്കുന്നു
താമസമതികൾക്കു
കാണുവാനൊക്കില്ലെന്നേ. 118

digitized by www.sreyas.in

ഉല്ലസന്മനസ്സുകൾ-
ക്കൊക്കെ ഞാനടിസ്ഥാന-
മില്ല കേവലമെന്നിൽ
ദ്വൈതത്തിൻ കഥപോലും
ഗതകാമനക്കെല്ലാം
ഗമ്യനാകുന്ന ഞാൻ, ശാ-
ശ്വതരൂപമാമാത്മ-
ബോധസമ്പത്തും ഞാനേ. 119

പരകർമ്മമജ്ഞാനമാ-
മിരുളിൻ സമൂഹത്തെ
ദൂരത്താൻ തരപ്പെട്ടും
സൂര്യാംശുപടലം ഞാൻ
ഘടികമുതൽ കല്പ-
പര്യന്തമാകും കാല-
ഘടകഭേദങ്ങളും
ഞാനേകനത്രേ നൂനം. 120

ചരവുമചരവും
ഞാൻതന്നെ, ചതുരന്മാർ-
നിരഘം ശ്ലാഘിക്കും സ-
ച്ചരിതമതും ഞാനേ
ചലമാനസർക്കു ദു-
ഷ്പ്രാപൻ ഞാൻ, സംസാരമാം-
ജലധിതൻപാരമാ-
യുള്ളതും ഞാനാകുന്നു. 121

digitized by www.sreyas.in

വേദസിന്ധുവിൽ ഗ്രസ്ത-
മാം ജ്ഞാനസുഖംവഴി-
ജാതമാമാഹ്ലാദംകൊ-
ണ്ടാനന്ദിച്ചിരിപ്പോൻ ഞാൻ.

ശുദ്ധമാം ശമമാർഗ്ഗ-
മാശ്രയിപ്പവൎക്കന്നി-
കൃത്രിമമതികൾക്കു
ഞാൻ വെളിപ്പെടാത്തവൻ. 122

ഭൂതപഞ്ചകമെന്നിൽ
നിന്നുടലെടുക്കുന്നു
ജാതമാകുന്നു പാരി
നൊക്കെയുമാനന്ദം ഞാൻ.

ഉത്ഭവം മരണമെ-
ന്നീവക വികാരങ്ങ-
ളല്പമാത്രവുമെനി-
ക്കുള്ളതല്ലൊരിക്കലും. 123

ഉങ്കൃതിഹ്ഹങ്കാരശി-
ജ്ഞാനാദി നാനാനാദ-
സങ്കുലവിധങ്ങളും;
ജ്ഞാനമാംവിളക്കിനാൽ

ഉത്തമപ്രഭനിറ-
ഞ്ഞത്യന്തം വിളങ്ങുന്ന-
ഹൃത്തടനിലയവും
നിർണ്ണയം ഞാനാകുന്നു. 124

digitized by www.sreyas.in

ജ്ഞാനം ഞാൻ, ജ്ഞേയവും ഞാൻ,
ജ്ഞാതാവും നിയതം ഞാൻ,
ജ്ഞാനസാധനസമൂ-
ഹങ്ങളും ഞാൻതാനത്രെ.
ജ്ഞാനവും ജ്ഞേയം ജ്ഞാതാ-
വിവകമൂന്നുംവിട്ടു-
ന്യൂനമാമസ്തിത്വമാ-
യിരിക്കുന്നതും ഞാനേ. 125

തത്ത്വങ്ങൾക്കതീതൻ ഞാൻ
തത്ത്വസന്തതിക്കെല്ലാ-
മുൾത്തകും പൊരുളു ഞാൻ,
ഞാൻ ഭാവവിഹീനനും
തത്ത്വബോധബോദ്ധ്യമാം
ഹൃദയം ഞാനാണജ്ഞ-
ബുദ്ധികൾക്കത്യന്തദുർ-
ഗ്രഹനും ഞാനാകുന്നു. 126

കായമിന്ദ്രിയമൊന്നു-
മല്ല ഞാൻ, പൂർവാദിക-
ളായദിഗ്വിഭാഗങ്ങ-
ളായി ഞാനിരിക്കുന്നു.
ധർമ്മവുമധർമ്മവും
ഞാൻതന്നെ പക്ഷെ ധർമ്മാ-
ധർമ്മങ്ങളോടായൊരു-
ബന്ധവുമെനിക്കില്ല. 127

digitized by www.sreyas.in

നന,മാബ്രഹ്മാവിന്നും
മുന്നമുള്ളവനേ ഞാൻ
ഞാനതിസുലഭൻതാൻ
ധാർമ്മികരായോർക്കെല്ലാം

നാദാദിസാക്ഷിതപസം-
വേദിതൻ ഞാനാണു, നാ-
മാദികളെനിക്കില്ല
നരകസ്വർഗ്ഗാദിയും. 128

ഭാഗങ്ങൾ പലതര-
മേലുന്ന വിശ്വത്തിന്നു-
മാഗമങ്ങൾക്കും സാര-
ഭൂതനായീടുന്നു ഞാൻ.

ജീവനും പരനുമീ-
ഭേദഭാവനനീക്കും-
പാവനബോധത്താൽ സം-
ശുദ്ധമാം മനസ്സും ഞാൻ. 129

കേവലം പ്രകൃതിയും
ഞാനാണു വികൃതിയു-
മാവിധം ഭാഗധേയ-
പരിണാമവും ഞാനേ.

ഫണിഭൂധരചാര-
ണാദി വിഗ്രഹങ്ങളെ-
യണിയും പ്രപഞ്ചത്തിൻ
സാരാംശം ഞാനാകുന്നു. 130

digitized by www.sreyas.in

വീതസന്ദേഹം ഞാനാ-
ണെരിയും നെററിക്കണ്ണിൽ
ചൂതബാണനെച്ചുട്ടു-
നിർദ്ദയം കരിച്ചതും

ബദ്ധനല്ല ഞാൻ ബന്ധ-
മുക്തനുമല്ലേഷഞാ-
നത്ര ബോധകബോധ്യ-
ബോധങ്ങളും ഞാനല്ല. 131

ഭക്തി ഞാൻ ഭജനം ഞാൻ
മുക്തിയും ഞാൻതന്നെ,യാ-
മുക്തിയിലെത്തിക്കുന്ന
യുക്തിയുമീ ഞാനത്രേ.
ഭൂതരക്ഷകൻ ഞാനേ,
ഭൂതഭാവ്യസംഭവദ്-
ഭൂതരാശികൾക്കൊക്കെ
മൂലഭൂതനും ഞാൻതാൻ. 132

മാനനീയൻ ഞാൻ മഹാ-
മതികൾക്കെല്ലാം ബോധ-
ഹീനരായോൎക്കമാന-
നീയനുമാകുന്നു ഞാൻ
മദരാഗമാനാദി
ദുഷ്ടവാസനതിങ്ങും
ഹൃദയം പെട്ടന്നോൎക്കു-
തികച്ചും ദുരാപനും. 133

digitized by www.sreyas.in

യജനം, യജമാനൻ,
യാജകനിവയെല്ലാ-
മജനാം ഞാനാകുന്നു
ഞാനത്രേ യമാദിയും
പ്എട്ടുദിക്കുകളേയും
കാത്തു തദീശന്മാരാ-
യിട്ടുമേവീട്ടമിന്ദ്ര
വരുണാദ്യരും ഞാനേ. 134

പാരുതൻ പരിരക്ഷാ-
വിധിയും തച്ഛിക്ഷയ്ക്കു-
പോരുന്ന വിലോകന-
ശക്തിയും ഞാൻമാത്രമാം
ദിനരാത്രാന്തങ്ങളിൽ
സ്ഫുരിക്കും സ്വരൂപത്തി-
ന്നനുഭൂതിമാനത്താൽ
സിദ്ധനീ ഞാനാകുന്നു. 135

ലക്ഷ്യലക്ഷണങ്ങൾ ഞാൻ,
ലക്ഷണമറിവോൻ ഞാ-
നക്ഷയനലബ്ധവ്യ-
നായതുമീ ഞാൻതന്നെ.
വിമലാശയന്മാരിൽ
ഗണനീയൻ ഞാൻ, വർണ്ണാ-
ശ്രമഹീനനും ലാഭാ-
ലാഭവുമാകുന്നു ഞാൻ. 136

digitized by www.sreyas.in

വാക്കുകൾക്കഗോചര-
　　നാണു ഞാൻ, പദത്തിലും-
നീക്കമെന്നിയേ വിള-
　　ങ്ങുന്ന ജ്ഞാനാർത്ഥത്തിലും
തത്ത്വവിത്തമർക്കു ഞാൻ
　　ശരണം, സന്ദേഹങ്ങ-
ളത്രയും നിർമ്മൂലമാ-
　　ക്കുന്നതും ഞാനാകുന്നു. 137

കിട്ടുകില്ലെന്നെ ശാസ്ത്ര-
　　ശതങ്ങൾ ശീലിച്ചാലു-
മൊട്ടുമേ, ശമദമാ-
　　ദികൾ വിട്ടിരിപ്പോർക്കു-
ഷഡ്ഗുണരഹിതൻ ഞാൻ ഷഡ്-
　　ഭാവവിഹീനൻ ഞാൻ
ഷഡ്കോശഷഡ്ത്രിംശത്ത-
　　ത്ത്വങ്ങളല്ലാത്തോനും ഞാൻ. 138

ഉത്തമസമാധി സ-
　　ങ്കല്പകല്പകം ഞാൻ, സം-
വിത്തുതൻ സ്വരൂപം ഞാൻ,
　　ഞാൻ പിറപ്പൊഴിഞ്ഞോനും
സാരഭൂതമായ്മിന്നു-
　　മാത്മവിദ്യതൻ സാക്ഷാത്-
കാരമായ് പരിലസി-
　　ക്കുന്നതും ഞാനേകൻതാൻ. 139

digitized by www.sreyas.in

ഹരനും ഹരിയും ധാ-
താവും ഞാൻ ത്യാജ്യഗ്രാഹ്യ-
വിരതൻ ഞാനേ പിതൃ-
പിണ്ഡവും ഹവിസ്സും ഞാൻ
സൃഷ്ടിരക്ഷണനാശ-
കാരകശക്തികൾ നിർ-
ദ്ദിഷ്ടകാരണമായി
ഞാൻതന്നെ വിളങ്ങുവോൻ. 140

ശാന്തപാപൻ ഞാൻ, സംസാ-
രാധിവിട്ടതിശുദ്ധ-
സ്വാന്തനായ് നിരന്തരം
ഞാൻ പരിലസിക്കുവോൻ
ഞാൻതന്നെ വ്യവഹാര-
കാരണ,മകാരാദി-
ക്ഷാന്തമക്ഷരങ്ങളോ-
ടൊത്തു ഞാനിരിപ്പവൻ. 141

ഇക്കണക്കെന്തിന്നേറെ
നീട്ടുന്നു, ചരാചര-
മുൾക്കൊള്ളും പ്രപഞ്ചമി-
തൊക്കെയും ഞാനാകുന്നു.
തിരകൾ നുരകളും
നീർക്കണങ്ങളുമാസ്സാ-
ഗരവാരിവിട്ടന്യ-
വസ്തുക്കളാവില്ലല്ലൊ. 142

digitized by www.sreyas.in

ശരണമെനിക്കില്ല–
യില്ല മേ പിതാക്കൾ സോ–
ദരരും സുതന്മാരു–
മന്യരുമെനിക്കില്ല.
പരമാചാര്യൻ മമ–
മൗലിയിൽ സമർപ്പിച്ച–
ചരണംതന്നെ സാക്ഷാത്
ശരണമെനിക്കെന്നും. 143

ഉണ്ടു മേ ഗുരുവര്യ–
ചരണാംബുജ,മതു–
കണ്ടുകൊള്ളുവാനററ–
മില്ലാത്തകരുണയും
ഉണ്ടു തദുപദിഷ്ടം
ജ്ഞാനമുള്ളിലുമെന്തോ–
ന്നുണ്ടു പിന്നെനിക്കിതി–
ന്നപ്പുറംവരേണ്ടതായ്. 144

കൊതിക്കും വരമേകും
കല്പകങ്ങളായ്, കുളുർ–
മതിപ്പൂങ്കതിർക്കൊപ്പം
രസസാന്ദ്രങ്ങളായി
ഇരിക്കും ഗുരുപാദ–
ശീതളകടാക്ഷങ്ങൾ
ശരിക്കു തണുപ്പിക്കും
സന്തപ്തഹൃദയത്തെ. 145

3

digitized by www.sreyas.in

തടിച്ചുതുള്ളിച്ചാട്ടം
ചേതസ്സാം തവളയെ-
പ്പിടിച്ചുവിഴുങ്ങിയ-
ത്യന്തസന്തോഷത്തോടെ;
ചിത്തായപെൺപാമ്പേറെ-
ക്കാലമായൊററപ്പെട്ടു-
ഹൃത്താകും ഗുഹതന്നിൽ
സ്വൈരമായ് ശയിക്കുന്നു. 146

ഇമ്മഹത്താകും ഞാനാം
ബോധസാഗരത്തിങ്കൽ-
ബ്രഹ്മാണ്ഡഭാണ്ഡങ്ങളാം
ബുദ്ബുദസമൂഹങ്ങൾ,
ആയിരക്കണക്കിനു-
ണ്ടാകുന്നു കൂടെക്കൂടെ
മായയാൽ മറയുന്നു
പിന്നെയും തുടരുന്നു. 147

വമ്പെഴും ഗുരുദേവ-
കൃപയാമോടംകേറി-
മുൻപിറപ്പിലെപ്പുണ്യ-
മാംകാററിന്നുതവിയാൽ
ദുസ്സഹദുഃഖോർമ്മിക-
ളലയ്ക്കും സംസാരമാ-
മസ്സമുദ്രത്തെയനാ-
യാസമായ് കടന്നു ഞാൻ. 148

digitized by www.sreyas.in

ഞാനഹോ കണ്ടീടുന്നു
വിശപ്പത്തെ,പ്പെരുക്കമ-
ജ്ഞാനരൂപമാമുഗ്ര-
തമസ്സു മദിക്കുമ്പോൾ;
ജ്ഞാനമാംദിവാകര-
നുദിക്കുന്നതുനേരം
നൂനമിങ്ങൊന്നുംതന്നെ
കാണ്മതില്ലെന്തത്ഭുതം! 149

ആനമിച്ചിടാ ദേവ-
ന്മാരെ ഞാൻ, ദേവന്മാരെ-
ത്താനതിക്രമിച്ചവ-
നവരെനമിക്കില്ല
പിന്നെയാവിദ്ധ്യുക്തമാം-
കർമ്മമാദരിക്കാത്തോ-
രെന്നെ ഞാൻതന്നെ നമി-
ച്ചീടുന്നു വീണ്ടും വീണ്ടും. 150

ഏവമാമാത്മജ്ഞാന-
ലാഭത്തെ നിരന്തരം
ഭാവനചെയ്താമോദ-
വാനായിട്ടിരിപ്പവൻ;
പ്രാരബ്ധകർമ്മം സർവ്വ
മവസാനിച്ചീടുന്ന-
നേരത്തു കൈവല്യമാം
പരമപദം പൂകും. 151

digitized by www.sreyas.in

ഘോരമാമജ്ഞാനാന്ധ്യം
കെട്ടുത്തുന്നതായി,സം-
സാരമാംസമുദ്രത്തി-
ന്നക്കരയണപ്പതായ്
പൂർത്തിയാൽ ശോഭിപ്പതാ_
മീ"സ്വാത്മനിരൂപണം"
തീർത്തിതേവിധം സാക്ഷാദ്
ഭഗവാൻ പരമേശൻ. 152

ജ്ഞാനപങ്കജത്തിനു-
ല്ലാസത്തെ നൽകിക്കൊണ്ട-
ജ്ഞാനതാമസബാധ-
യകററിത്തേജസ്സ്വിയായ്
മാനസമാകുംവ്യോമ-
ദേശത്തിലെന്നും മമ-
ശ്രീനിവാസനാംഗുരു
ഭാനുമാൻ വിളങ്ങുന്നു. 153

ഇങ്ങനെ ശ്രീശങ്കരാചാര്യകൃതമായ സ്വാത്മനിരൂപണം കഴിഞ്ഞു.

മയാ ശ്രീശങ്കരാചാര്യ-
കൃതം "സ്വാത്മനിരൂപണം"
ഇദം പുനർന്നു ബോദ്ധാരോ
ഭാഷായാം പരിവർത്തിതം.

---

digitized by www.sreyas.in

# ഭാഷാസ്വാത്മനിരൂപണം

## (വ്യാഖ്യാനം)

1. ആശിസ്സ്, നമസ്കാരം, വസ്തുനിർദ്ദേശം ഇതിലേതെങ്കിലുമൊന്നു ഗ്രന്ഥത്തിന്റെ ആരംഭത്തിൽ വേണമെന്നുണ്ട്. അതിനെ പൊതുവിൽ മംഗളാചരണമെന്നു പറയും. നമസ്കാരലക്ഷണമായ മംഗളാചരണമാണിവിടെ. ഗ്രന്ഥകാരൻ, ആദ്യമായി ആചാര്യനെ നമസ്കരിക്കുന്നു.

പദപാംസുഭസ്മം = കാലിലെപ്പൊടിയാകുന്ന ഭസ്മം. അജ്ഞാനം = നേരറിയായ്ക. ജഗദ്ഭ്രമബാധ = ലോകം സത്യമെന്ന തെറ്റായ ധാരണയാകുന്ന ഭൂതാവേശം. ദുസ്സഹം = സഹിക്കവയ്യാത്തത്. മോക്ഷേച്ഛുക്കൾക്കസഹ്യമായുള്ളത്. ദ്വൈതബുദ്ധി = ദ്വൈതബോധം. ഈശ്വരനും പ്രപഞ്ചവും രണ്ടെന്ന അറിവ്. സദഗ്രിമൻ = സജ്ജനപ്രമുഖൻ. ആചാര്യൻ = ഗുരുനാഥൻ. ശാസ്ത്രാർത്ഥങ്ങളന്വേഷിച്ചറിഞ്ഞ് അന്യരെക്കൊണ്ടാചരിപ്പിക്കുകയും സ്വയമാചരിക്കുകയും ചെയ്യുന്നവൻ.

ലോകം സത്യമെന്ന തെറ്റായ ധാരണയെ ഭൂതാവേശമായും ഗുരുനാഥന്റെ പാദരേണുവെ, ആ ഭൂതാവേശം അടക്കിയ ഭസ്മമായും രൂപണംചെയ്തിരിക്കുന്നു. ഭൂതാവേശമൊഴിക്കാൻ ഭസ്മം ജപിച്ചിടുക പതിവുണ്ടല്ലോ. അലങ്കാരം രൂപകം.

digitized by www.sreyas.in

2. തത്പദാർത്ഥം = തത് എന്ന പദത്തിന്റെ അർത്ഥമായിരിക്കുന്നത്. തത്പദം, ബ്രഹ്മവാചകമാണ് വേദത്തിൽ. "തത്പദം ബ്രഹ്മസംജ്ഞിതം" എന്നുണ്ട്. അദ്വൈതബോധം = അദ്വൈതജ്ഞാനം. ഈശ്വരനും പ്രപഞ്ചവും ഒന്നാണെന്ന സത്യമായ അറിവ്. അനുഭവം = സാക്ഷാത്തായ സ്വരൂപബോധം. കരുണാനികേതം = ദയയ്ക്കിരിപ്പിടം. സന്ദേഹം = സംശയം. ഈശ്വരവിഷയകമായ നിശ്ചയബുദ്ധിയില്ലായ്മയാണിവിടെ സംശയം.

3. വേദാന്തശ്രവണത്തിനധികാരിയാരെന്ന നിർദ്ദേശിക്കുന്നു. അധികാരിയെന്നുവെച്ചാൽ യോഗ്യത സമ്പാദിച്ചവൻ. ശാസ്ത്രം പഠിക്കണമെങ്കിൽ മുൻകൂട്ടി അതിനു വേണ്ടുന്ന യോഗ്യത സമ്പാദിക്കണം. അതു സമ്പാദിച്ചവനാണ് അധികാരി. ശാസ്ത്രങ്ങൾ പലതുള്ളതുകൊണ്ട് അവ ശീലിക്കാൻ സമ്പാദിക്കേണ്ട യോഗ്യതയും പലതായിരിക്കും. അധികാരിഭേദമെന്നാണതിനെ പറയുക. വേദാന്തം ഒരു ശാസ്ത്രമാണ്. അതു ശീലിക്കാൻ എന്തെല്ലാം സാധിച്ചിരിക്കണമെന്നു പറയുന്നു.

സംസാരം = ജനനമരണരൂപമായ ജീവിതം. ലോകത്തോടു ബന്ധപ്പെട്ട ജീവിതം. പരിതപ്തൻ = എല്ലാവിധത്തിലും ചൂടുപിടിച്ചവൻ. വളരെയധികം ലൗകികക്ലേശങ്ങളനുഭവിച്ചറിഞ്ഞവൻ. സാധനങ്ങൾ = ഉപായങ്ങൾ; ഉപകരണങ്ങൾ. ദുഃഖനിവൃത്തിലക്ഷണമായ മോക്ഷം നേടിയെടുക്കാൻ പററിയ ഉപായങ്ങളാണ് സാധനങ്ങൾ. ആകെ സാധനങ്ങൾ നാല്. നിത്യാനിത്യവിവേകം, ഇഹാമുത്രഫലഭോഗവിരാഗം, ശമാദിഷൾകം, മുമുക്ഷുത്വം. ആത്മാവിനെയും ആത്മാവല്ലാത്തതിനേയും തിരിച്ചറിയുക, നിത്യാനിത്യവിവേകം. ഈ ലോകത്തും അന്യലോകത്തുമുള്ള സുഖാനുഭവത്തെ ഒന്നടക്കം വെറുക്കുന്നതാണ് ഇഹാമുത്രഫലഭോഗവിരാഗം. ശമം, ദമം, ഉപരതി, തിതിക്ഷ, സമാധാനം, ശ്രദ്ധ ഇവയാറും ശമാദിഷൾകം. ആത്മനിയന്ത്രണമെന്നു ശമാദിഷൾക്കത്തെ പൊതുവിൽ പറയാം. മോക്ഷത്തിലുള്ള തീവ്രേച്ഛയാണ് മുമുക്ഷുത്വം. ലൗകികജീവിതം ദുഃഖമയമെന്നു നേരിട്ടറിഞ്ഞ് അതിൽനിന്നു നിവർത്തിക്കാൻ ഇപ്പറഞ്ഞ നാലു സാധനങ്ങളും ശീലിക്കണം. അപ്പോൾ വേദാന്തശ്രവണത്തിനധികാരിയായി. എന്നിട്ടുവേണം ആചാര്യനെ സമീപിച്ചു വേദാന്തപാഠം സാധിക്കാൻ. ഈ സന്ദർഭം വേദത്തിൽ ഇങ്ങനെ കാണാം:

digitized by www.sreyas.in

"സാധനചതുഷ്ടയസമ്പത്ത്യനന്തരം തദ്വിജ്ഞാനാർത്ഥം സഗുരു മേവാഭിഗച്ഛേത് സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം." തത്ത്വാത്ഥസമ്പന്നാം = സത്യവസ്തുപ്രതിപാദകം. "സ്വാത്മനിരൂപ ണനിപുണൈഃ" എന്നതിൻെറ പരിഭാഷയാണിതു്.

4. വേദാന്തശ്രവണത്തിനധികാരിയായി, അഥവാ സാധ നചതുഷ്ടയസമ്പന്നനായി അടുത്തെത്തിയ ശിഷ്യനു്, ആചാര്യൻ വേദാന്തശാസ്ത്രം ഉപദേശിക്കുകയാണു്. ആദ്യമായി സാവ്വകാലി കമായ ആത്മാവിൻെറ അസ്തിത്വം (ഉണ്മ) സമത്ഥിക്കുന്നു. "ആത്മാവുണ്ടെന്നു് എല്ലാക്കും അനുഭവമാണു്. അതിൽ സംശയം ആക്കുമുണ്ടാകാൻ തരമില്ല. സംശയമുണ്ടെങ്കിൽ, ആ സംശയ ത്തിൻെറ സാക്ഷിയുണ്ടല്ലോ; സംശയിതാവു്, അതുതന്നെ ആത്മാവു്." ഇങ്ങനെ പദ്യത്തിൻെറ താൽപര്യം. അനിഷേധ്യ മായ യുക്തികൊണ്ടു് ആത്മസത്തയെ സമത്ഥിച്ചിരിക്കയാണി വിടെ. അതിനവലംബമായ വേദസന്ദർഭം നോക്കുക. "അസ ന്നേവ സ ഭവതി അസദ്ബ്രഹ്മേതി വേദചേത് അസ്തി ബ്രഹ്മേതി ചേദ്വേദ സന്തമേനം തതോ വിദുഃ"

5. പ്രകൃതത്തിൽ ഒരു പൂവ്വപക്ഷം കാണിച്ചു് ആത്മവിഷ യകമായ സിദ്ധാന്തപക്ഷത്തെ വീണ്ടും സമത്ഥിക്കുന്നു. "ഞാനെ ന്നു രൂപത്തിലാണു് ആത്മാവെല്ലാക്കും അനുഭവപ്പെടുന്നതു്. ബോധരൂപവുമാണാത്മാവു്. പക്ഷെ, ഞാനാത്മാവല്ല, എന്നാ ണെങ്കിൽ; അല്ലെന്ന അറിവിനു സാക്ഷിവേണം തീർച്ചയായും. ആ സാക്ഷിതന്നെ ആത്മാവു്. പ്രത്യയസ്വരൂപം = ബോധസ്വ രൂപം. അഹം = ഞാൻ (ആത്മാ.) ബോധരൂപമായ ആത്മാവിനെ ആത്മാവുതന്നെ അറിയുകയാണു്.

6. ആത്മതത്ത്വം = ആത്മവസ്തു. മതി = ബുദ്ധി; അഭിപ്രായം. മോഹസംജാതം = അറിവില്ലായ്മനിമിത്തമുണ്ടായതു്. ഭേദഭാവന = വ്യത്യസ്തചിന്ത. ഞാൻ, നീ, അതു്, ഇതു്, ഈവക ഭേദവിചാരം. ക്ലേശവ്യൂഹങ്ങൾ = ദുഃഖപരമ്പരകൾ. മേൽകാണിച്ച യുക്തികൊ ണ്ടു ഞാൻ ആത്മാവെന്നു തെളിഞ്ഞു. അങ്ങനെയല്ലെന്നുള്ള അഭി പ്രായം അജ്ഞതകൊണ്ടുണ്ടായതാണു്. അജ്ഞതനിമിത്തം ഭേദ ബുദ്ധിയുണ്ടാകുന്നു. ക്ലേശപരമ്പരകളെല്ലാം ഭേദബുദ്ധിയിൽനി ന്നാണു് ജന്മമെടുക്കുന്നതു്. ഇങ്ങനെ സാരം.

digitized by www.sreyas.in

7. ആത്മാവുണ്ടെന്നും ഇല്ലെന്നും അറിയുന്നതു് ആത്മാവു തന്നെ. അപ്രകാരമെല്ലാരുമറിയാത്തതു് അജ്ഞതകൊണ്ടാണു്. അജ്ഞതനിമിത്തം ഭേദബുദ്ധിയുണ്ടാകുന്നു. ഭേദബുദ്ധിയാണു് ദുഃഖങ്ങൾക്കെല്ലാം കാരണം. ഭേദബുദ്ധിയും തന്മൂലമുണ്ടാകുന്ന ദുഃഖങ്ങളും ശരീരാദി പഞ്ചകോശങ്ങളെ ആശ്രയിച്ചിരിക്കുന്നു. ആകയാൽ ദുഃഖനിവൃത്തിക്കു പഞ്ചകോശങ്ങളെ വകതിരിച്ചറിയണമെന്നു് ഉപദേശിക്കയാണു്.

കോശപഞ്ചകം = അഞ്ചു കോശം. അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം, ഇവ പഞ്ചകോശം. ക്ലേശപഞ്ചകം = അഞ്ചുവക ദുഃഖം; ശരീരാദികോശങ്ങൾ വഴിക്കുണ്ടാകുന്ന അഞ്ചുവക ദുഃഖം. വിവേകവാൻ = വിവേകമുള്ളവൻ; ആത്മബോധം ലഭിച്ചവൻ.

8. കോശവിവേചനത്തിൻെറ പരമപ്രയോജനമുപദേശിക്കുന്നു. അന്നമയാദികളായ കോശങ്ങളുടെ ഇരിപ്പു് ഒന്നിനൊന്നുള്ളിലായിട്ടാണു്. ശരീര (അന്നമയ)ത്തിനുള്ളിൽ പ്രാണമയകോശം. അതിനുള്ളിൽ മനോമയകോശം. മനോമയകോശത്തിനുള്ളിൽ വിജ്ഞാന (ബുദ്ധി) മയകോശം. അതിനുള്ളിൽ ആനന്ദ (അഹംകാരം) മയകോശം ഇങ്ങനെ ക്രമം. മറെറാരു വാക്കിൽ, ശരീരം, പ്രാണൻ, മനസ്സു്, ബുദ്ധി, അഹങ്കാരം ഇവ അഞ്ചും ആത്മാവല്ലെന്നു വേർതിരിച്ചറിയുന്നതുകൊണ്ടു് ആത്മതത്ത്വം അധികം വ്യക്തമാവുകയും അതുവഴി ദുഃഖങ്ങളൊഴികയുംചെയ്യും. പ്രകാശത്വം = തെളിമ. അതിമാത്രം = ഏററവും.

9. ശരീരം—അന്നമയകോശം—ആത്മാവല്ലെന്നു പറയുന്നു. ഉൽപത്തി = ഉത്ഭവം. അഭാവത്വം = ഇല്ലായ്മ; ഇല്ലാതിരിക്ക. ജഡം = ജന്യവസ്തു. ശരീരത്തിനു് ഉണ്ടാകുന്നതിനുമുമ്പും ഉണ്ടായതിനുശേഷവും ഇല്ലാതിരിക്ക എന്ന അവസ്ഥയുണ്ടു്. അതായതു് ശരീരം ഒരിക്കലുണ്ടാകുന്നതും അതിനുശേഷം നശിക്കുന്നതുമാണു്. ഉണ്ടാകുന്നതിനുമുമ്പു് ശരീരം ഇല്ലായിരുന്നു. ഉണ്ടായശേഷവും അതില്ലാതാവുന്നു. ഇങ്ങനെ ആദ്യവും ഒടുക്കവും ഇല്ലാതിരിക്ക (അഭാവത്വം) ജഡലക്ഷണമാണു്. ആകയാൽ ശരീരം ജഡമെന്നു സിദ്ധം. കുടം ഉദാഹരണം. ആത്മാവിനു ജഡലക്ഷണമില്ലാത്തതുകൊണ്ടു് ശരീരം (അന്നമയകോശം) ആത്മാവല്ല.

digitized by www.sreyas.in

10. പ്രാണമയകോശം = പ്രാണൻ. കായകോശം = ശരീരം. അവിച്ഛിന്നം = പരിമിതപ്പെട്ടതു്. ശരീരാന്തർഗതമെന്നസാരം. ക്ഷുത്തൃഷ്ണാവിധേയം = വിശപ്പിന്നും ദാഹത്തിന്നും വശപ്പെട്ടതു്. ആത്മതത്വം = ആത്മവസ്തു. പ്രാണൻ ശരീരത്തിനുള്ളിലൊതുങ്ങിയിരിക്കുന്നു. അതിനു വിശപ്പും ദാഹവുമുണ്ടു്. ആത്മാവാകട്ടെ ഒന്നിലും ഒതുങ്ങാത്തതാണു്; നിത്യസ്വതന്ത്രമാണു്. വിശപ്പും ദാഹവുമാത്മാവിനില്ല. എന്നു വരുമ്പോൾ പ്രാണമയകോശവും ആത്മാവല്ല.

11. മനോമയകോശം = മനസ്സു്. രാഗദ്വേഷാധീനം = രാഗത്തിന്നും ദ്വേഷത്തിന്നും വശമായതു്. രാഗം = വിഷയതാൽപര്യം. ദ്വേഷം = വെറുപ്പു്, വിരോധം. ഗേഹാദി = ഗൃഹം മുതലായ ഭൗതികവസ്തു. മമത്വം = എന്റേതെന്ന അവസ്ഥ. ആത്മബുദ്ധി = ആത്മാവെന്ന അറിവു്. വിഷയസുഖത്തിൽ താൽപര്യം (രാഗം), അതു സാധിക്കാതാകുമ്പോൾ വിരോധം (ദ്വേഷം), ഗൃഹം, ഭാര്യ മുതലായ ഭൗതികവസ്തുക്കളിൽ മമത, ശരീരം ആത്മാവാണെന്ന തെററിദ്ധാരണ ഇതെല്ലാമുള്ളതാണു് മനസ്സു്. ഇപ്പറഞ്ഞതൊന്നും ആത്മാവിന്നില്ല. അതുകൊണ്ടു മനോമയകോശം ആത്മാവല്ല.

12. വിജ്ഞാനമയകോശം = ബുദ്ധി. ചിത്തു് = ചൈതന്യം. പ്രതിബിംബം = പ്രതിരൂപം. സുപ്തി = സുഷുപ്ത്യവസ്ഥ. സ്വസ്വരൂപലയമെന്നു സാരം. ബോധാപത്തി = ഉണർച്ച; ജാഗ്രദവസ്ഥ. വ്യാപരിക്ക = പ്രവർത്തിക്ക. സ്ഥിതിഭിന്നത = നിലവ്യത്യാസം. ചൈതന്യത്തിന്റെ പ്രതിബിംബമാണു ബുദ്ധി; അഥവാ വിജ്ഞാനമയകോശം. അതു് ഗാഢസുഷുപ്തിയിൽ സ്വസ്വരൂപത്തിൽ ലയിക്കുകയും ജാഗ്രത്തിൽ ശരീരമാകെ വ്യാപരിക്കുകയും ചെയ്യുന്നു. ഈ സ്ഥിതിവ്യത്യാസം ആത്മാവിനില്ല. അതുകൊണ്ടു വിജ്ഞാനമയകോശം ആത്മാവല്ല.

13. ആനന്ദമായകോശം = അഹംകാരം. സുപ്തിലീനം = സുപ്തിയിൽ ലയിച്ചതു്. സുഖലേശം = അല്പസുഖം. അഭിമാനാന്വിതം=അഭിമാനത്തോടുകൂടിയതു്. അഹംബുദ്ധി = അഹംകാരം. സുഷുപ്തിയിൽ ഒന്നുമറിയുന്നില്ലെങ്കിലും ഉണരുമ്പോൾ "ഞാൻ സുഖമായുറങ്ങി"യെന്നറിയുന്നു. ഈ അറിവു് സുഷുപ്തിഗതമായ അല്പസുഖത്തിന്റെ അനുഭവത്തിലുണ്ടായ അഭിമാനമാണു്. അതഹംകാ

digitized by www.sreyas.in

രമാകുന്നു. ആത്മാവു് അഹംകാരസ്വഭാവമുള്ളതല്ല. ആകയാൽ ആനന്ദമയകോശവും ആത്മാവല്ല.

ഇങ്ങനെ പഞ്ചകോശങ്ങൾ ആത്മാ(ബ്രഹ്മ)വല്ലെന്നു യുക്തിപൂർവ്വം സമർത്ഥിച്ചു. ഇവിടെ ഒരു സംശയം വരാം. "അന്നം ബ്രഹ്മേതി വിജാനാത്" "പ്രാണോ ബ്രഹ്മേതി വിജാനാത്" ഇത്യാദി ശ്രുതിഭാഗങ്ങൾ പഞ്ചകോശങ്ങളെ ബ്രഹ്മ(ആത്മാ)മായി വിധിക്കുന്നുണ്ടല്ലോ. അപ്പോൾ പ്രകൃതമെങ്ങനെ സാധുവാകും? അതിന്റെ സമാധാനമിതാണു്. ഓരോ കോശത്തിലും ബ്രഹ്മദൃഷ്ടിയുണ്ടായിരിക്കണമെന്നു മാത്രം. സാളഗ്രാമം മുതലായ പ്രതിമകളിൽ ഈശ്വരബുദ്ധി വയ്ക്കാറുണ്ടല്ലോ; അതുപോലെ. ഇത്രയുംകൊണ്ടു് പഞ്ചകോശഭിന്നമാണാത്മാവെന്നു തെളിഞ്ഞു. ഇനി ആത്മാവിന്റെ ലക്ഷണം ഉപദേശിക്കുന്നു.

**14.** പരിസ്ഫുരിക്കുക = എങ്ങും പ്രകാശിക്കുക. സർവ്വാധിഷ്ഠാനഭൂതം = സകലത്തിനുമിരിപ്പിടമായിത്തീന്നതു്; സ്ഥൂലസൂക്ഷ്മപ്രകൃതികളെ പ്രതിനിധാനംചെയ്യുന്നതു്. അഖണ്ഡം = പരിപൂർണ്ണം. ആനന്ദമയം = ആനന്ദരൂപം. വികാരം = മാററം. അബാധ്യം = മറെറാന്നിനാൽ ബാധിക്കപ്പെടാത്തതു്; സർവ്വസ്വതന്ത്രമെന്നു താല്പര്യം. അഖിലാത്മാ = എല്ലാററിന്റേയും ആത്മാവു്. സ്ഥൂലവും സൂക്ഷ്മവുമായ പ്രകൃതികൾക്കെല്ലാം അധിഷ്ഠാനവും പരിപൂർണ്ണവും വികാരരഹിതവും സർവ്വഥാ സ്വതന്ത്രവും ആനന്ദസ്വരൂപവുമായി പ്രകാശിക്കുന്നതാണു് ആത്മാവു്. സർവ്വാധിഷ്ഠാനത്വംകൊണ്ടു കാലപരിച്ഛിന്നത്വവും, വികാരരാഹിത്യംകൊണ്ടു ദേശപരിച്ഛിന്നത്വവും, അബാധ്യത്വംകൊണ്ടു നിമിത്തപരിച്ഛിന്നത്വവും നിഷേധിച്ചു് ആത്മാവിന്റെ പരിപൂർണ്ണത സാധിക്കുകയും, സ്വയംപ്രകാശവും ആനന്ദവും അതിന്റെ സ്വഭാവമായി സമർത്ഥിക്കുകയും ചെയ്തിരിക്കുന്ന ചുരുക്കത്തിൽ കാലദേശനിമിത്തങ്ങളുടെ അതിരുകൾക്കപ്പുറത്തു് എന്നും ഏകരൂപമായി പ്രകാശിക്കുന്ന ആനന്ദസ്വരൂപംതന്നെ ആത്മാവു്.

**15.** ശരീരാദി കോശങ്ങളല്ലാതെ ആത്മാവില്ല. ഉണ്ടെങ്കിൽ കോശങ്ങളെ അറിയുന്നതുപോലെ എന്തുകൊണ്ടാത്മാവിനെ അറിയുന്നില്ല. ഇതൊരു പൂർവ്വപക്ഷമാണു്. അതിനു സമാധാനം: "കോശങ്ങളെ അറിയുന്നുണ്ടല്ലോ; ആ അറിവിന്റെ

digitized by www.sreyas.in

സാക്ഷിതന്നെ ആത്മാവ്." തർക്കം = വാദം. വ്യാപ്യവ്യാപകാരോപം.

16. നിയതം = നിത്യം. അദ്വൈതം = ദ്വൈതമല്ലാത്തത്; രണ്ടല്ലാത്തത്. തദ്രൂപം = അതിൻെറ രൂപം; ആത്മാവിൻെറ രൂപം. ബോധസത്ത = ആത്മാവിൻെറ ഉണ്മ. സന്ദേഹം = സംശയം. പിന്നെയുമൊരു പൂർവ്വപക്ഷം: ശരീരാദി പദാർത്ഥങ്ങളെ അറിയുന്നത് ആത്മാവാണെങ്കിൽ ആത്മാവിനെ അറിയുന്നതെന്തൊന്നാണ്? സമാധാനം: സ്വയം അറിയുന്നതും മററുള്ളവയെ അറിയുന്നതുമെല്ലാം ആത്മാവുതന്നെ. ആത്മാവിനെ അറിയുന്നതായി വേറൊന്നില്ല. ആത്മരൂപമായ ആ അറിവ് ഒരിക്കലും നശിക്കുന്നതുമല്ല.

17. പ്രത്യുത = നേരേമറിച്ച്. ഭാനുമാൻ = സൂര്യൻ. ഭാനുമാലി = സൂര്യൻ. ശേഷം സ്പഷ്ടം. അലങ്കാരം പ്രതിവസ്തൂപമ.

18. പ്രത്യക്ഷം = നേരെയുള്ളത്. ഇയത്ത = ഇത്രമാത്രം. താവത്ത = അത്രമാത്രം. അപ്രത്യക്ഷം = നേരിട്ടല്ലാത്തത്. ഗോചരം = വിഷയം. പരോക്ഷത = പ്രത്യക്ഷമല്ലായ്ക.

പ്രത്യക്ഷം, അപ്രത്യക്ഷം, അനുമാനം, ഇത്രത്തോളം, അത്രത്തോളം, ഈ വ്യവഹാരങ്ങൾക്കൊന്നിനും വിഷയമല്ലാത്ത ആത്മാവ് ബ്രഹ്മമാണ്. വസ്തുത ഇപ്രകാരമാണെങ്കിലും, ആത്മാവിനു് അഥവാ ബ്രഹ്മത്തിനു് ഇന്ദ്രിയഗോചരത്വമില്ലെങ്കിൽ അതു് കേവലം പരോക്ഷമായിപ്പോകും; സാക്ഷാത്കരിക്കാനൊക്കാത്തതാകും. എന്നാൽ ബ്രഹ്മത്തെ സാക്ഷാത്കരിക്കാവുന്നതാണ്. ആകയാൽ അതിനു പരോക്ഷത്വം സംഗതമല്ലെന്നുപദേശസാരം.

19. അഭിന്നം = ഭിന്നമല്ലാതെ; വ്യത്യാസംകൂടാതെ. നാശാധീനമാവുക = നശിക്കുക. ബ്രഹ്മ(ആത്മാ)ത്തിൻെറ പരോക്ഷതയെ അനുഭവംകൊണ്ടു നിഷേധിക്കുന്നു. പദാർത്ഥങ്ങളെല്ലാം പരിച്ഛിന്നങ്ങളാണ്; ഇന്നിന്നവിധമിരിക്കുന്നതെന്ന അറിവിൽപ്പെട്ടവ. അതുകളോരോന്നും വ്യത്യാസമില്ലാതെ നശിക്കും. അങ്ങനെ നശിക്കുമ്പോൾ, നിത്യമല്ലാത്തതുകൊണ്ടിതൊന്നും ബ്രഹ്മമല്ലെന്ന ബോധം സ്ഫുരിക്കുന്നു. ആ ബോധസ്ഫുരണം ബ്രഹ്മവിഷയകമാണ്. അതു പ്രത്യക്ഷവുമത്രേ. ഇപ്പോൾ ബ്രഹ്മത്തിനു പരോക്ഷത്വമില്ലെന്നു സിദ്ധം.

digitized by www.sreyas.in

20. സ്വീയം = സ്വന്തം. അജ്ഞേയം = അറിയാൻവയ്യാത്തതു്. ശ്രുതി = വേദം. സന്തതം = എല്ലായ്പോഴും. തദീയകം = അതിൻേറതു്; ബ്രഹ്മത്തിൻേറതു്. തുടന്നു ബ്രഹ്മത്തിൻെറ പരോക്ഷതയെ യുക്തിയും പ്രമാണവുംകൊണ്ടു നിഷേധിക്കയാണു്. ബ്രഹ്മം അജ്ഞേയമാണെങ്കിലും സ്വയംപ്രകാശത്വമിരിക്കയാൽ പരോക്ഷമാകാൻ തരമില്ല; മാത്രമോ "സത്യം ജ്ഞാനമനന്തം" എന്നു് ബ്രഹ്മലക്ഷണത്തെ വേദം നിർദ്ദേശിക്കുകയും ചെയ്യുന്നു. പരോക്ഷവസ്തുവിൻെറ ലക്ഷണം നിർദ്ദേശിക്കുക സാദ്ധ്യമല്ലല്ലോ.

21. ഭേദം = വ്യത്യാസം. അവിദ്യ = അജ്ഞാനം. നിർവിശേഷം = വ്യത്യാസമില്ലായ്മ. ജീവൻ, ഈശ്വരൻ; ഈ രണ്ടു ഭാവവും ബ്രഹ്മംതന്നെ. അജ്ഞാനമുള്ളപ്പോൾ ജീവനമീശ്വരനും രണ്ടായി തോന്നും. അതില്ലെങ്കിൽ രണ്ടുമൊന്നുതന്നെ; ബ്രഹ്മം മാത്രം.

22. ചരാചരങ്ങൾ = സഞ്ചരിക്കുന്നതും സഞ്ചരിക്കാത്തതും. ജഗത്തു് = ദൃശ്യപ്രപഞ്ചം. വേദാന്തം = ജ്ഞാനകാണ്ഡം. വേദാന്തവിധിപ്രകാരമുള്ള ആത്മാവിൻെറ സ്വരൂപലക്ഷണം ഉപദേശിച്ചിരിക്കയാണിതിൽ.

23. ഇത്ഥം = ഇപ്രകാരം. തത്ത്വമസ്യാദിവാക്യചിന്തനം = തത്ത്വമസി മുതലായ വേദവാക്യങ്ങളുടെ വിചാരണ. "പ്രജ്ഞാനം ബ്രഹ്മ" (ഋഗ്വേദം—ഐതരേയോപനിഷത്) "തത്ത്വമസി" (യജുർവ്വേദം—ബൃഹദാരണ്യകോപനിഷത്) "അഹം ബ്രഹ്മാസ്മി" (സാമവേദം—ഛാന്ദോഗ്യോപനിഷത്) "അയമാത്മാ ബ്രഹ്മ" (അഥർവ്വവേദം—മാണ്ഡൂക്യോപനിഷത്) ഇങ്ങനെ നാലു വാക്യങ്ങൾ; ഇവയെ മഹാവാക്യങ്ങളെന്നു പറയും. ഈ വാക്യങ്ങളെ പൊതുവിൽ രണ്ടായി തിരിച്ചിരിക്കുന്നു; വിധിവാക്യമെന്നും, ഉപദേശവാക്യമെന്നും. "തത്ത്വമസി" ഉപദേശവാക്യം. ശേഷം മൂന്നും വിധിവാക്യങ്ങൾ. കർമ്മത്തെ വിധിക്കുകയാണു് വിധിവാക്യങ്ങളുടെ സ്വഭാവം. പ്രത്യഗാത്മാവിനെ ബ്രഹ്മമായി ലക്ഷ്യപ്പെടുത്തി ഉപദേശിക്കുന്നതുകൊണ്ടു് "തത്ത്വമസി" ഉപദേശവാക്യമായി "നീ ബ്രഹ്മമാകുന്നു" എന്നു് ആ വാക്യത്തിൻെറ അർത്ഥം.

മേൽപറഞ്ഞ വിധം പഞ്ചകോശങ്ങളെ വിവേചിച്ചറിഞ്ഞതുകൊണ്ടുമാത്രം ആത്മാനുഭൂതി സിദ്ധിക്കില്ല. "തത്ത്വമസി"വാക്യത്തിൻെറ അർത്ഥവിചാരംകൂടി സാധിച്ചിരിക്കണം. പിന്നെ

digitized by www.sreyas.in

ഗുരുകടാക്ഷവും. അപ്പോൾ ആത്മാവിൻെറ പൂൎണ്ണപ്രകാശം അനുഭവപ്പെട്ടുമെന്നു് ഉപദേശസാരം.

24. പദാൎത്ഥശോധനപൂൎവ്വകം = വസ്തുതത്വശോധനപരം. വാക്യാൎത്ഥവിചാരം, പദാൎത്ഥജ്ഞാനത്തിനധീനമായതുകൊണ്ടു്, അതു സാധിക്കുക പദാൎത്ഥശോധനം കൂടാതെ എളുപ്പമല്ല. ഗുരു = ആചാൎയ്യൻ; ഉപദേഷ്ടാവു. പ്രത്യക്ഷീകരിക്കുക = അനുഭവപ്പെടുത്തുക.

25. "തത്വമസി"വാക്യത്തിൻെറ അൎത്ഥവിചാരം തുടങ്ങുന്നു. ആ വാക്യത്തിൽ മൂന്നു പദമുണ്ടു്. തത്, ത്വം, അസി. ഈ ഓരോ പദത്തിൻേറയും വാച്യാൎത്ഥവും ലക്ഷ്യാൎത്ഥവും ക്രമത്തിൽ നിരൂപിക്കുകയാണു്. ത്വം = നീ. അഭാവം = വ്യത്യാസമില്ലായ്മ. കൎത്തൃത്വം = കൎത്താവിൻെറ ഭാവം. ഭോക്തൃത്വം = ഭോക്താവിൻെറ ഭാവം. പ്രവൎത്തിക്കുകയും ഫലം അനുഭവിക്കുകയും; ഈ അവസ്ഥ. വാച്യാൎത്ഥം = വാചകജന്യമായ അൎത്ഥം. അഭിധാവൃത്തിയുടെ വ്യാപാരത്തിൽനിന്നു വാച്യാൎത്ഥം ജനിക്കുന്നു. ആത്മാവിനെ ശരീരമായി തെററിദ്ധരിക്കുകയും അതിൽ പ്രവൃത്തിയും ഫലാനുഭവവുമധ്യാസിക്കുകയും ത്വം പദത്തിൻെറ വാച്യാൎത്ഥം.

26. ദേഹേന്ദ്രിയാഹന്തകൾ = ദേഹവും ഇന്ദ്രിയങ്ങളും അഹന്തയും. അഹന്ത = അഹങ്കാരം. സാക്ഷിഭൂതം = സാക്ഷിയായിത്തീൎന്നതു്. അവ = ദേഹവും ഇന്ദ്രിയങ്ങളും അഹങ്കാരവും. വിഭിന്നം = തീരെ വ്യത്യസ്തം. പ്രതിഭാസിക്കുക = തോന്നുക. ബാധ = കാലദേശാദികളുടെ ബാധനം.

ദേഹേന്ദ്രിയങ്ങളിൽനിന്നു ഭിന്നവും അവയ്ക്കെല്ലാം സാക്ഷിയും കാലദേശാദികൾ ബാധിക്കാത്തതുമായ ബോധരൂപമെന്നു ത്വംപദത്തിൻെറ ലക്ഷ്യാൎത്ഥം. ത്വംശബ്ദം, സത്യത്തിൽ ആത്മാവിനെ കുറിക്കുന്നു. അതിനെ ശരീരമെന്നു തെററായറിയുക വാച്യാൎത്ഥം. ആത്മാവെന്നറിയുക ലക്ഷ്യാൎത്ഥവും.

27. പാരു് = ലോകം. ഉപാദാനം = കാരണം. വേദാന്തികളുടെ അഭിപ്രായത്തിൽ കാരണം രണ്ടുവിധം. ഉപാദാനകാരണവും നിമിത്തകാരണവും. ഉദാഹരണം കുടം. കുടത്തിൻെറ ഉപാദാനകാരണം മണ്ണു്. നിമിത്തകാരണം കുശവൻ (ഉല്പാദകൻ).

digitized by www.sreyas.in

സമവായി, അസമവായി, നിമിത്തം ഇങ്ങനെ നൈയാ യികന്മാർ കാരണം മൂന്നുവിധമെന്നു പറയുന്നു. നൈയായി കന്റെ സമവായികാരണവും വേദാന്തിയുടെ ഉപാദാനകാരണവും ഒന്നുതന്നെ. പോരുന്നതു് = മതിയായതു്, തക്കതു്. വേദാന്ത വചനം = വേദാന്തവാക്യം. ഓരുക = അറിയുക.

പ്രപഞ്ചകാരണവും വേദാന്തവാക്യംകൊണ്ടറിയാനെളുപ്പമു ള്ളതും എല്ലാമറിയുന്നതും ഉപാധിവിശിഷ്ടവുമായ ചൈതന്യ മെന്നു 'തത്'പദത്തിന്റെ വാച്യാർത്ഥം.

28. ഉക്തം = പറഞ്ഞതു്, മേൽപറഞ്ഞതു്. തത്പദമെ ന്നു താൽപര്യം. നാനോപാധിമുക്തം = പലതരമായ ഉപാധിക ളിൽനിന്നു മോചിച്ചതു്. ഉപാധികളൊന്നുമില്ലാത്തതെന്നു സാരം. ഉപാധി = ആശ്രയം; പരമ്പരാസംബന്ധം. അനുഭൂതി വേദ്യം = അനുഭവംകൊണ്ടറിയത്തക്കതു്. വിവേകികൾ = നിത്യാ നിത്യവസ്തുബോധം സിദ്ധിച്ചവർ; ജ്ഞാനികൾ.

ഉപാധിരഹിതവും അനുഭവൈകവേദ്യവും അദ്വൈതവും നിത്യശുദ്ധവുമായ പരമാത്മാവെന്നു തത്പദത്തിന്റെ ലക്ഷ്യാ ർത്ഥം. ഉപാധിവിശിഷ്ടമായ ചൈതന്യം തത്പദത്തിന്റെ വാച്യാർത്ഥം. നിരുപാധികമായ പരമാത്മാവു് അതിന്റെ ലക്ഷ്യാർത്ഥം.

29. ഏകാർത്ഥനിഷ്ഠത്വം = ഒരേ അർത്ഥത്തിലിരിക്കുക; സമാ നാധികരണത്വം. ഭേദ്യഭേദകത്വം = വിശേഷ്യവിശേഷണത്വം. പദാർത്ഥാത്മാക്കൾ = പദം, അർത്ഥം, ആത്മാ ഇവ. പദത്തിനു് ഏകാർത്ഥനിഷ്ഠത്വം, അർത്ഥത്തിനു് വിശേഷ്യവിശേഷണത്വം, ആത്മാവിനു ലക്ഷ്യലക്ഷകത്വം ഇങ്ങനെ സംബന്ധം. "നീ അതാ (ബ്രഹ്മ) കുന്നു." ഇതാണു് തത്ത്വമസിയുടെ അർത്ഥം. ഇവിടെ നീയും അതും ഒന്നെന്നു വ്യക്തം. അപ്പോൾ ഏകാർത്ഥ നിഷ്ഠത്വം ശരിയായി. പിന്നെ നീ, വിശേഷണം. അതു് വിശേ ഷ്യം. നീ, ലക്ഷകം. അതു് ലക്ഷ്യം. ഇപ്രകാരം വിശേഷണവി ശേഷ്യത്വവും ലക്ഷ്യലക്ഷകത്വവും മനസ്സിലാക്കണം. ഇനി സംബന്ധഗതമായ ഏകാർത്ഥനിഷ്ഠത്വാദികളെ ഇവിടെ വിവരി ക്കുന്നു.

digitized by www.sreyas.in

30. ഭിന്നാൎത്ഥനിഷ്ഠങ്ങൾ = വ്യത്യസ്താൎത്ഥങ്ങളിരിക്കുന്നവ. ഉന്നയിക്ക = കൊണ്ടുവരിക; പ്രതിപാദിക്കയെന്നു താൽപര്യം. വൃത്തി = അൎത്ഥബോധവ്യാപാരം. അഭിധ, ലക്ഷണ, വ്യഞ്ജന ഇവയുടെ വ്യാപാരംകൊണ്ടു് വാച്യാൎത്ഥവും ലക്ഷ്യാൎത്ഥവും വ്യംഗ്യാൎത്ഥവും ഉണ്ടാകുന്നു.

31. ആൎത്ഥികമായി വിചാരിക്കുമ്പോൾ തത് ത്വം ശബ്ദങ്ങൾക്കു് അന്യോന്യവൈരുദ്ധ്യമുണ്ടു്. തത് = ആത്മാവു് (പരിപൂൎണ്ണം.) ത്വം = ഉപാധിനിഷ്ഠമായ ചൈതന്യം (അപൂൎണ്ണം.) തത് = അപരോക്ഷം. ത്വം = പ്രത്യക്ഷം. ഈ വൈരുദ്ധ്യമിരിക്കുമ്പോൾ തത്പദവും ത്വംപദവുമെങ്ങനെ ഏകാൎത്ഥനിഷ്ഠമാകും? അതിനു ലക്ഷണാവൃത്തി സ്വീകരിക്കണമെന്നുത്തരം. ഇനി ലക്ഷണയുടെ സ്വഭാവം വിവരിക്കുന്നു.

32. പ്രതിപാ......അൎത്ഥം = പ്രധാനമായ അൎത്ഥം. ഇതര പ്രമാണങ്ങൾ = അന്യവിഷയങ്ങൾ. പ്രതിരോധിക്ക = തടസ്സപ്പെടുത്തുക; ബാധിക്കുക. പ്രയോജനരൂഢികൾ = പ്രയോജനവും പ്രസിദ്ധിയും. അപരാൎത്ഥം = മറ്റൊരൎത്ഥം. വിബുദ്ധന്മാർ = വിദ്വാന്മാർ.

മററു വിഷയങ്ങളുടെ തടസ്സം നിമിത്തം മുഖ്യാർത്ഥത്തിൽ അന്വയം ഘടിക്കാതെവരുമ്പോൾ പ്രയോജനത്തേയോ പ്രസിദ്ധിയേയോ ഉദ്ദേശിച്ചു് വേറൊരൎത്ഥത്തെ നയിക്കുന്ന വ്യാപാരം ലക്ഷണ. ലക്ഷണ മൂന്നുവിധം. ജഹല്ലക്ഷണ, അജഹല്ലക്ഷണ, ജഹദജഹല്ലക്ഷണ. ഓരോന്നിന്റേയും ലക്ഷണം വിവരിക്കുന്നു.

33. വാച്യാൎത്ഥം = വാചകനിഷ്ഠമായ അൎത്ഥം. അഭിധാവ്യാപാരത്തിൽനിന്നു ജനിക്കുന്നതാണു വാച്യാൎത്ഥം. ത്യജിക്കുക = ഉപേക്ഷിക്കുക. അന്യാൎത്ഥം = വേറെയൎത്ഥം. വൃത്തി = വ്യാപാരം. സംഗതം = യോജിപ്പു്. ഇഹ = ഇവിടെ; തത് ത്വം പദങ്ങളുടെ അർത്ഥവിചാരത്തിൽ. ഘോഷം = കാട്ടാളക്കുടി. ഉദാഹൃതി = ഉദാഹരണം.

വാച്യാർത്ഥം മുഴുവനപേക്ഷിച്ചു് യോജിക്കുന്ന മറ്റൊരൎത്ഥം പ്രതിപാദിക്കുന്നതു ജഹല്ലക്ഷണ. കാട്ടാളക്കുടി ഗംഗയിലാണെന്നുദാഹരണം. ഗംഗ, പ്രവാഹരൂപമായതുകൊണ്ടു് അവിടെ

digitized by www.sreyas.in

കാട്ടാളക്കുടിയുടെ സ്ഥിതി സംഗതമല്ല. പരിശുദ്ധിയാണിവിടെ പ്രയോജനം. അതിനെ ലക്ഷ്യമാക്കി കാട്ടാളക്കുടി ഗംഗയുടെ തീരത്തെന്നു് അർത്ഥകല്പനം ചെയ്യുന്നതു് ജഹല്ലക്ഷണ. ആ ലക്ഷണ പ്രകൃതത്തിൽ സ്വീകാര്യമല്ല.

**34.** പദ......മാമർത്ഥം = മുഖ്യാർത്ഥം. സാംപ്രതം = യുക്തം. ആപാദിക്കുക = പ്രതിപാദിക്കുക. ഇങ്ങു് = ഇവിടെ; പ്രകൃതത്തിൽ. അംഗീകാര്യം = സ്വീകരിക്കത്തക്കതു്.

മുഖ്യാർത്ഥം സ്വീകരിച്ചുകൊണ്ടു് മററൊരർത്ഥത്തെ പ്രതിപാദിക്കുന്നതു് അജഹല്ലക്ഷണ. ഉദാഹരണം: ചെമപ്പോടുന്നു. (ശോണോ ധാവതി.)

ചെമപ്പു് ഒരു നിറം. അതിനോടാൻ കഴികയില്ല. അങ്ങനെ അന്വയബാധം നേരിടുന്നു. അപ്പോൾ ആ മുഖ്യാർത്ഥം സ്വീകരിച്ചുകൊണ്ടു് ചെമന്ന കുതിര ഓടുന്നുവെന്നർത്ഥകല്പനം ചെയ്യുക—അജഹല്ലക്ഷണ. അതും പ്രകൃതത്തിലെ ഏകാർത്ഥവിചാരത്തിൽ സ്വീകാര്യമല്ല.

**35.** ഏകദേശം = ഒരംശം. വാച്യലക്ഷ്യാർത്ഥങ്ങൾ = വാച്യാർത്ഥവും ലക്ഷ്യാർത്ഥവും. സമന്വയിക്കുക = വേണ്ടവണ്ണം കൂട്ടിച്ചേർക്കുക. മൂന്നാമത്തെ ലക്ഷണ = ജഹദജഹല്ലക്ഷണ. ഉദാഹരണം: അവനാണീ ദ്വിജൻ. (സോയം ദ്വിജഃ)

വാച്യാർത്ഥത്തിലേയും ലക്ഷ്യാർത്ഥത്തിലേയും ഏകദേശാംശം തള്ളി ബാക്കി സ്വീകരിച്ചു് രണ്ടിനേയും യോജിക്കുന്ന അർത്ഥം ബോധിപ്പിക്കുന്നതാണു് ജഹദജഹല്ലക്ഷണ. "അവനാണു് ഈ ദ്വിജൻ" ഇങ്ങനെ ഉദാഹരണം. ഇതിലെ അവൻ, ഈ, ഇവയെവിട്ടു് ദ്വിജശബ്ദം മാത്രം സ്വീകരിച്ചർത്ഥബോധനം ചെയ്യുക ജഹദജഹല്ലക്ഷണയുടെ സ്വഭാവം. ആ ലക്ഷണ വേണം ഇവിടെ സ്വീകരിക്കാൻ. അടുത്ത പദ്യത്തിൽ കൂടുതൽ വിശദീകരണം കാണുക.

digitized by www.sreyas.in

36. സിദ്ധലക്ഷകത്വം = സിദ്ധമായ ലക്ഷണാവിഷയം. പദാർത്ഥൈക്യത്തെ സ്വരൂപമാത്രമായി ലക്ഷ്യമാക്കുന്നതു്. പരോക്ഷാപരോക്ഷദേശാദ്യങ്ങൾ = പരോക്ഷം, അപരോക്ഷം, ദേശം മുതലായവ. ആദിശബ്ദംകൊണ്ടു കാലത്തെയും മനസ്സിലാക്കണം. ഏകരൂപമായ അർത്ഥം, അഥവാ ഏകാർത്ഥനിഷ്ഠത്വം സാധിക്കാൻ ജഹദജഹല്ലക്ഷണ സ്വീകാര്യമെന്നു് ഈ പദ്യത്തിൽ സമർത്ഥിച്ചിരിക്കുന്നു.

37. ത്വംപദഗതം = ത്വംപദത്തിലുള്ളതു്. അപരോക്ഷത്വം = പ്രത്യക്ഷത. പരോക്ഷത്വം = അപ്രത്യക്ഷത. തല്ലക്ഷണ = ആ ലക്ഷണ; ജഹദജഹല്ലക്ഷണ. ചിദ്വസ്തു = ചൈതന്യസ്വരൂപം. തദീയൈക്യം = അവയുടെ യോജിപ്പു്; തത് ത്വം പദാർത്ഥങ്ങളുടെ യോജിപ്പു്. അസിപദം = അസി എന്ന പദം. സാധകം = സാധിക്കുന്നതു്.

ത്വംപദത്തിലെ പ്രത്യക്ഷത്വവും തത്പദത്തിലെ പരോക്ഷത്വവും നീക്കി ചിദ്വസ്തുവെന്ന രണ്ടിൻേറയും ഏകരൂപാർത്ഥം ജഹദജഹല്ലക്ഷണകൊണ്ടു സിദ്ധിക്കുന്നു. അസി (ആകുന്നു) പദം ഐക്യസമർത്ഥനത്തിനു് സാധകവുമാകുന്നു. ഇങ്ങനെ "തത്ത്വമസി"വാക്യംകൊണ്ടു ചിദ്വസ്തുസമർത്ഥനം സാധിച്ചു.

38. വേദത്തിൻ ശിരസ്സുകൾ = ഉപനിഷത്തുകൾ. മേൽപറഞ്ഞവിധം വാക്യസിദ്ധമായ ചിദ്വസ്തുവുണ്ടല്ലോ; ആത്മസ്വരൂപം. അതു ഞാൻതന്നെ എന്നറിയുമ്പോൾ—സാക്ഷാത്കരിക്കുമ്പോൾ—അവിദ്യാരൂപമായ അജ്ഞാനം നിവർത്തിക്കും. ഉടൻ തന്നെ ദുഃഖമോചനവും ആനന്ദപ്രാപ്തിയും സംഗതമാകും.

39. വിധിവാക്യങ്ങൾ = കർമ്മത്തെ വിധിക്കുന്ന മഹാവാക്യങ്ങൾ. (23-ാം പദ്യത്തിൻെറ വ്യാഖ്യാനം നോക്കുക.) ലോകത്തിൽ വേദത്തിലും = ലൗകികവിധിയിലും വൈദികവിധിയിലും. കർമ്മജനകത്വം = കർമ്മത്തെ ഉണ്ടാക്കുന്നതു്.

ഒരു പൂർവ്വപക്ഷം ഉന്നയിക്കുകയാണു പ്രകൃതത്തിൽ. ലൗകികമായാലും വൈദികമായാലും കർമ്മത്തെ വിധിക്കുന്നതു വിധിവാക്യങ്ങളാണു്. "തത്ത്വമസി" വിധിവാക്യമല്ല; ഉപദേശവാക്യമാണു്. ആ സ്ഥിതിയിൽ തത്ത്വമസിവാക്യത്തിനെങ്ങനെ കർമ്മജനകത്വമുണ്ടാകും? അടുത്തതിൽ ഇതിൻെറ സമാധാനം പറയുന്നു.



digitized by www.sreyas.in

40. അഭീപ്സിതവസ്തു = ഇഷ്ടവസ്തു. ഭൂപതി = രാജാവു്. സുതൻ = പുത്രൻ. ജാതകർമ്മാദി = ജാതകർമ്മം മുതലായവ. ചൗളം, ഉപനയനം മുതലായവയെന്നു സാരം.

വിധിവാക്യമല്ല പ്രവൃത്തി (കർമ്മം) കാരണം; ഇഷ്ടവസ്തുവാണു്. രാജാവുണ്ടെന്നറിയുമ്പോൾ അദ്ദേഹത്തെ കാണാൻ ശ്രമിക്കുന്നതും, പുത്രനുണ്ടായെന്നറിയുമ്പോൾ, ജാതകർമ്മാദി ചെയ്യുന്നതും വിധിവാക്യംകൊണ്ടല്ലല്ലോ. അതുപോലെ തത്ത്വമസിവാക്യവും ഇഷ്ടവസ്തുവായാൽ അതിനനുകൂലമായ പ്രവൃത്തി ഉണ്ടായിക്കൊള്ളും. ഇതു സിദ്ധാന്തപക്ഷമാണു്.

41. ആമ്നായവാക്യങ്ങൾ = വേദവാക്യങ്ങൾ. (വേദമഹാവാക്യങ്ങൾ, 23-ാംശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ പറഞ്ഞിട്ടുണ്ടു്.) അഖണ്ഡാത്മസത്ത = പരിപൂർണ്ണമായ ആത്മാവിന്റെ ഉണ്മ. ഗുരുകാരുണി = ഗുരുകൃപ.

പരിപൂർണ്ണമായ ആത്മസത്തയെ തത്ത്വമസ്യാദിമഹാവാക്യങ്ങൾ പ്രതിപാദിക്കുന്നതു ശരിതന്നെ. പക്ഷേ, അതിനെ സാക്ഷാത്കരിക്കുക ഗുരുസാഹായ്യം കൂടാതെ സാദ്ധ്യമല്ല.

ഇനി അങ്ങോട്ടു് ആചാര്യപ്രാമാണ്യം നിഷ്കർഷിക്കുന്നു.

42. കാമ്യകർമ്മം = കാമനയുള്ള കർമ്മം. ഫലപ്രതീക്ഷയോടുകൂടിയ പ്രവൃത്തി. വിഹിതങ്ങൾ = വേദവിധിപ്രകാരമുള്ളവ. കരണം = അന്തഃകരണം. മനസ്സു്, ബുദ്ധി, അഹംകാരം ഇവ മൂന്നും കൂടിയതു് അന്തഃകരണം.

നിഷ്കാമബുദ്ധിയോടെ വേദവിഹിതങ്ങളായ കർമ്മങ്ങൾ അനുഷ്ഠിക്കുമ്പോൾ അന്തഃകരണം തെളിയും. അപ്പോൾ ആത്മജ്ഞാനവും സിദ്ധിക്കും. പിന്നെ ഗുരുവിന്റെ ആവശ്യമെന്തിനാണെന്നു സംശയിക്കേണ്ട. തീർച്ചയായും ഗുരുവിന്റെ ഉപദേശം കൂടാതെ ആത്മജ്ഞാനം സിദ്ധിക്കയില്ല.

43. ആചാര്യവാൻ = ആചാര്യനുള്ളവൻ. ഉപദേശവിഷയത്തിൽ ഉത്തമഗുരുവിനെ സ്വീകരിച്ചവനെന്നു സാരം. കർമ്മമാത്രം = പ്രവൃത്തിമാത്രം.

digitized by www.sreyas.in

കേവലം കർമ്മംകൊണ്ടുമാത്രം (ഗുരൂപദേശം കൂടാതെ) ആത്മജ്ഞാനം ലഭിക്കുകയില്ലെന്നു വേദഭാഗം കാണിച്ചു സമർത്ഥിക്കുന്നു. "ആചാര്യവാൻ പുരുഷോ വേദ" (ശ്രുതി).

ഇത്രയുംകൊണ്ടു് ആചാര്യപ്രാമാണ്യം സമർത്ഥിച്ചു. അടുത്തതായി വേദപ്രാമാണ്യം പരാമർശിക്കുകയാണു്.

44. അനാദിത്വം = ആദി ഇല്ലായ്മ; ആരു് എപ്പോഴുണ്ടാക്കിയെന്നു് അറിഞ്ഞുകൂടായ്ക. ഈശ്വരപ്രണീതത്വം = ഈശ്വരൻ നിർമ്മിച്ചുവെന്നുള്ളതു്. പാവനം = പരിശുദ്ധം. ആത്മജ്ഞാനം = പരമാത്മബോധം; ആത്മസാക്ഷാത്കാരം.

വേദം എന്നുണ്ടായെന്നു് ആർക്കും അറിഞ്ഞുകൂട. അതു് ഈശ്വരന്റെ നിശ്വാസമെന്നു വിശ്വസിക്കപ്പെടുന്നു. ഇതു രണ്ടും വേദത്തിന്റെ സ്വപ്രാമാണ്യം മനസ്സിലാക്കാൻ സഹായകമാണു്. ആകയാൽ വേദത്തിലൂടെയല്ലാതെ സ്വതന്ത്രനിലയിൽ ആത്മജ്ഞാനം നേടാൻ സാധിക്കയില്ല. "ഏതസ്യ മഹതോ ഭൂതസ്യ നിശ്വസിതമേതദൃഗ്വേദഃ" (വേദം.)

45. പ്രമാണം = യഥാർത്ഥജ്ഞാനസാധനം. അതീന്ദ്രിയം = ഇന്ദ്രിയങ്ങളെ അതിക്രമിച്ചതു്; ഇന്ദ്രിയവിഷയമല്ലാത്തതു്. ശ്രുതിവാക്യം = വേദവാക്യം. ശേഷം സ്പഷ്ടം.

46. ഏവം = ഇപ്രകാരം. പ്രമാണബോധകം = വേദപ്രമാണം ബോധിപ്പിക്കുന്നതു്. കേവലജ്ഞാനം = നിത്യബോധം; ആത്മജ്ഞാനം. ജളാത്മാക്കൾ = മൂഢന്മാർ.

ഇങ്ങനെ സ്വതഃപ്രമാണമായ വേദം പ്രതിപാദിക്കുന്ന ആത്മജ്ഞാനത്തെ മററു പ്രമാണംകൊണ്ടു നേടിയെടുക്കാമെന്നു വിചാരിക്കുന്നവർ മൂഢബുദ്ധികളാണു്. അവർ വിറകുകൊണ്ടു് തീയെച്ചുടാനും തയ്യാറാകും. അത്ര ബുദ്ധിശൂന്യന്മാരെന്നു താൽപര്യം.

47. സ്വപ്രമാണം = താൻ പ്രമാണമായതു്. വേദത്തിന്റെ സ്വതഃപ്രമാണത്വം പ്രസിദ്ധം. സ്വപ്രകാശാത്മാവു് = സ്വയം പ്രകാശസ്വരൂപൻ. ആശയം സ്പഷ്ടം.

digitized by www.sreyas.in

48. അദൃഷ്ടാത്മസത്ത = കാണപ്പെടാത്ത ആത്മാവിൻെറ ഉണ്മ. ചിത്തശാന്തി = മനോവൃത്തികളുടെ അടക്കം. ശേഷം സ്പഷ്ടം.

49. ഉപപാദനം = പ്രതിപാദനം. നിഷ്കൃഷിക്കുക = ശ്രദ്ധിക്കുക. മതി = ബുദ്ധി. അനുവാദം = പരിഭാഷ.

വേദസമ്മതമായ കാര്യം ശാസ്ത്രത്തിൽ കണ്ടാലതിനെ പ്രമാണമാക്കിക്കൂടെ? ഈ സംശയത്തെ പരിഹരിക്കയാണ്.

അങ്ങനെ കാണുന്നെങ്കിൽ വേദഭാഗത്തിൻെറ അനുവാദമെന്നല്ലാതെ അതിനെ പ്രമാണമായി ഗണിക്കയില്ല.

50. വേദപ്രാമാണ്യം സിദ്ധാന്തിച്ചുകഴിഞ്ഞു. പിന്നെ അദ്വൈതപ്രാമാണ്യം സാധിക്കാൻ പോവുകയാണ്.

പൂർവ്വം = മുൻപ്. അപരം = പിൻപ്. കാണ്ഡം = ഭാഗം. ദ്വൈതം = രണ്ടെന്ന അവസ്ഥ; സ്രഷ്ടാവും സൃഷ്ടിയും രണ്ടാണെന്ന സിദ്ധാന്തം. ഉപപാദിക്കുക = പ്രതിപാദിക്കുക. അദ്വൈതം = രണ്ടല്ലെന്ന അവസ്ഥ; സ്രഷ്ടാവും സൃഷ്ടിയും ഒന്നാണെന്ന സിദ്ധാന്തം. വേദത്തിനു രണ്ടു വിഭാഗം. പൂർവ്വകാണ്ഡവും ഉത്തരകാണ്ഡവും. ഇവയെ ക്രമത്തിൽ പൂർവ്വമീമാംസ (കർമ്മകാണ്ഡം) എന്നും ഉത്തരമീമാംസ (വേദാന്തം) എന്നും പറയും. ഉപാസനാകാണ്ഡംകൂടി ഉൾപ്പെടുത്തി വേദം മൂന്നു കാണ്ഡമെന്നും അഭിപ്രായമുണ്ട്. "വേദഃ കാണ്ഡത്രയാത്മകഃ." എന്നാൽ പ്രധാനമായി വേദത്തിനു രണ്ടു കാണ്ഡമേയുള്ളൂ. പൂർവ്വഭാഗം (കർമ്മകാണ്ഡം) ദ്വൈതവാദത്തെയും ഉത്തരഭാഗം (വേദാന്തം) അദ്വൈതവാദത്തെയും സിദ്ധാന്തിക്കുന്നു.

51. അധ്യസ്തം = അധ്യാസിക്കപ്പെട്ടത്; ആരോപിക്കപ്പെട്ടത്. കാനൽ = മരുപ്രദേശം. ജലഭ്രമം = വെള്ളമുണ്ടെന്ന തോന്നൽ. രജതം = വെള്ളി. ഭാനം = തോന്നൽ.

അദ്വൈതത്തിൽ ആരോപിതമാണു ദ്വൈതം. അതുകൊണ്ട് അദ്വൈതം സത്യം. ദ്വൈതം മിഥ്യയും. മരുഭൂമിയിൽ വെള്ളമുണ്ടെന്നു തോന്നുന്നതും, ചിപ്പിയിൽ വെള്ളിയുണ്ടെന്നു തോന്നുന്നതും ദൃഷ്ടാന്തം.

52. മിഥ്യ = സത്യമല്ലാത്തത്. അധ്യസ്തം = ആരോപിതം.

digitized by www.sreyas.in

അധ്യാസവിഷയകമായ ഒരു പൂർവപക്ഷം കാണിച്ചു സമാധാനം പറയുന്നു.

ദ്വൈതത്തിൽ, അദ്വൈതം ആരോപിതമെന്നു വന്നാലോ? അതു ശരിയല്ല; ദ്വൈതം അസത്യ (മിഥ്യ) മാണ്. സത്യവസ്തുവിലല്ലാതെ അസത്യവസ്തുവിലാരോപമുണ്ടാകില്ല.

53. ഉഭയം = രണ്ടു്. സത്യവും അസത്യവും അഥവാ അദ്വൈതവും ദ്വൈതവും. തദ്വിലക്ഷണം = രണ്ടിൽനിന്നും ഭിന്നമായതു്.

ആരോപം, ദ്വൈതാദ്വൈതങ്ങളിലെന്നും പറയാൻവയ്യാ. ദ്വൈതം അല്ലെങ്കിൽ അദ്വൈതം ഇങ്ങനെയല്ലാതെ രണ്ടുംകൂടിയ മറ്റൊന്നില്ലാത്തതാണു കാരണം. ഇല്ലാത്ത (ശൂന്യമായ)തിൽ ആരോപണത്തിനും വഴിയില്ലല്ലോ.

54. പ്രത്യക്ഷാദി = പ്രത്യക്ഷം മുതലായ പ്രമാണങ്ങൾ. പ്രത്യക്ഷം, അനുമാനം, ഉപമാനം, ശബ്ദം ഇങ്ങനെ പ്രമാണം നാലു്. അവിജ്ഞാതം = അറിയപ്പെടാത്തതു്.

പ്രത്യക്ഷാദിപ്രമാണങ്ങൾകൊണ്ടു് അദ്വൈതവസ്തുവിനെ അറിയാൻ കഴികില്ലെങ്കിലും വേദത്തിൽ മുഖ്യമായി പ്രതിപാദിച്ചിട്ടുണ്ടു്. ഇങ്ങനെ അദ്വൈതസത്യം വേദസമ്മതം കൂടിയാണ്.

55. സുഖമയം = സുഖരൂപം. ദുസ്സഹം = സഹിച്ചുകൂടാത്തതു്. ആശയം സ്പഷ്ടം.

56. ശുദ്ധമോദരൂപം = കലർപ്പില്ലാത്ത ആനന്ദം സ്വഭാവമായതു്; കേവലസുഖരൂപം. പരം തത്ത്വം = പരമാത്മവസ്തു. കോവിദംമന്യന്മാർ = പണ്ഡിതന്മാരെന്നഭിമാനിക്കുന്നവർ. സ്വാഭാവികസ്വരൂപം = സ്വതേയുള്ള രൂപം.

അദ്വൈതവസ്തുവിന്റെ തനിരൂപം ജീവത്വമെന്നു ചിലർക്കഭിപ്രായമുണ്ടു്. ആ പക്ഷം ഖണ്ഡിക്കാൻപോവുകയാണ്.

57. വസ്തുതത്ത്വം = പരമാത്മവസ്തു. അദ്വൈതവസ്തുവായ പരമാത്മാവെന്നു താൽപര്യം. കെട്ടുപോവുക = നശിക്കുക. ത്വിട്ടു് = പ്രകാശം.

സത്യമായ അദ്വൈതവസ്തുവിനു നാശമില്ല. അതിന്റെ വാസ്തവരൂപം ജീവത്വമാണെങ്കിൽ ആ ജീവത്വം ഒരിക്കലും നശി

digitized by www.sreyas.in

ച്ചുക്രടാത്തതാണ്. തീയുടെ പ്രകാശവും ചൂടുമെന്നപോലെ. (സ്വരൂപബോധത്തിൽ ജീവത്വം നശിക്കുമെന്ന വ്യംഗ്യം.)

58. രസൌഷധിവിദ്ധം = രസമോ ഔഷധിയോ പുരട്ടി പുടപാകംചെയ്തതു്. യോഗംകൊണ്ടു് ഇരുമ്പു പൊന്നാകുമത്രേ. സാധനശക്തി = സാധനങ്ങളുടെ ശക്തി. നിത്യാനിത്യവിവേകം മുതലായ നാലു സാധനങ്ങൾ. (3-ാം പദ്യം നോക്കുക.) പരതത്ത്വം = പരമാത്മാവു്. ആശയം സ്പഷ്ടം.

59. നിത്യാനിത്യാദി സാധനശക്തികൊണ്ടു് ജീവൻ പരമാത്മാവാകുമെന്ന രണ്ടാമത്തെ പക്ഷവും ഖണ്ഡിക്കുന്നു. രസവീര്യം = രസശക്തി. രിക്തം = ശൂന്യം. രസയോഗത്തിൽ പൊന്നാകുന്ന ഇരുമ്പു് രസവീര്യം കെടുമ്പോൾ വീണ്ടും ഇരുമ്പാകും. അതുപോലെ സാധനകൊണ്ടു പരമാത്മാവായിത്തീന്ന ജീവൻ ക്രമത്തിൽ സാധനശക്തി നഷ്ടമാകുമ്പോൾ പിന്നെയും സുഖദുഃഖലക്ഷണമായ ജീവനായിത്തീരും. (ജീവൻ പരമാത്മാവല്ലെന്നു സാരം.)

60. അതു് = അദ്വൈതവസ്തു.

അദ്വൈതവസ്തു ജീവനാണെങ്കിൽ എപ്പോഴും ജീവനായിത്തന്നെയിരിക്കണം. അങ്ങനെയിരിക്കുന്നില്ല. സ്വരൂപബോധത്തിൽ ജീവൻ, ജീവത്വംവിട്ടു പരമാത്മാവായി മാറുന്നു. അതുകൊണ്ടു പരമാത്മാവാണു് അദ്വൈതവസ്തു. ജീവൻ അതിന്റെ പ്രാകൃതപരിണാമംമാത്രം.

61. ആത്മസത്ത = ആത്മാവിന്റെ ഉണ്മ. അദ്വൈതവസ്തുവിലെ—പരമാത്മാവിലെ—ജീവത്വനിഷേധം ഇനി സമത്ഥിക്കുകയാണു്.

62. സ്വകീയം = തന്റേതു്. അവിദ്യാസമുത്ഭവം = അജ്ഞാനത്തിൽനിന്നുണ്ടായതു്. അത്ഥം സ്പഷ്ടം.

63. സമുദ്ഘോഷിക്കുക = ഉറക്കെ ശബ്ദിക്കുക; വ്യക്തമായിപ്പറയുകയെന്നു താൽപര്യം. സ്മൃതികൾ = ധമ്മശാസ്ത്രങ്ങൾ.

64. ഉപനിഷദുക്തികൾ = ഉപനിഷദ്വാക്യങ്ങൾ. അംഗഭൂതം = അംഗമായിത്തീർന്നതു്. വാക്യങ്ങൾ = വേദവാക്യങ്ങൾ, അവാന്തരവാക്യങ്ങൾ. "യതോവാ ഇമാനി ഭൂതാനി ജായന്തെ" ഇത്യാദി അംഗവാക്യങ്ങളെന്നു സാരം. ആശയം സ്പഷ്ടം.

digitized by www.sreyas.in

65. കത്തൃതാദികൾ = കത്തൃത്വം മുതലായവ. ചെയ്യുക, ഫലമനുഭവിക്കുക ഈ അവസ്ഥകൾ. തപനൻ = സൂര്യൻ. ഭിക്ത ഭേദം = വ്യത്യാസമില്ലാത്തതു്.

66. കമ്മനിഷ്ഠം = കമ്മത്തിലിരിക്കുന്നതു്. ജ്ഞാനം, കമ്മാംഗമാണെന്ന പൂർവ്വപക്ഷത്തെ ഇവിടെ സകാരണം നിഷേധിക്കുന്നു.

67. അധികാരിവിഷയഭേദങ്ങൾ = അധികാരിഭേദവും വിഷയഭേദവും. കർമ്മജ്ഞാനങ്ങൾ = കമ്മവും ജ്ഞാനവും. അംഗാംഗിത്വം = അംഗത്വവും അംഗിത്വവും.

മുൻനിഷേധത്തെ ഒന്നുകൂടി സമത്ഥിക്കുകയാണു്.

68. ജ്ഞാനകമ്മങ്ങളുടെ ഭിന്നാവസ്ഥ ഉദാഹരണംകൊണ്ടു വ്യക്തമാക്കുന്നു. "ഇരുളും വെളിച്ചവുമെന്നപോൽ" ഇതു് "തപന തമോവത്" എന്നതിൻെറ പരിഭാഷയാണു്.

69. അവിദ്യാനിവൃത്തി = അജ്ഞാനവിമോചനം. സദാ = എപ്പോഴും. സത്തായ ആത്മജ്ഞാനമെന്നും ആകാം. ജ്ഞാനം, കമ്മം—ഇതിൽ അജ്ഞാനം നീങ്ങാൻ ജ്ഞാനമാഗ്ഗം സ്വീകരിക്കണം. കമ്മമാർഗ്ഗമതിനു പററിയതല്ല.

70. ജ്ഞാനം സാക്ഷിരൂപമായ പരമാത്മാവെന്നും അതു് അവിദ്യാബാധകമല്ലാത്ത സച്ചിദാനന്ദവസ്തുവെന്നും ഇതിൽ സമത്ഥിക്കുന്നു. അവിദ്യാധമ്മങ്ങൾ = അജ്ഞാനത്തിൻെറ സ്വഭാവങ്ങൾ. സുവിദ്യമാനം = എപ്പോഴുമുള്ളതു്. സച്ചിദാനന്ദാത്മകം = സത്തും ചിത്തും ആനന്ദവും രൂപമായുള്ളതു്.

71. ഉരഗാദി = സപ്പം മുതലായതു്. രജ്ജ്വാദി = കയറു മുതലായതു്. കയറു്, മാല ഇവയിൽ സർപ്പബുദ്ധിയുണ്ടാകുന്നതുപോലെ. കത്തൃത്വാദി സംബന്ധം = കത്തൃത്വം, ഭോക്തൃത്വം ഈ ബന്ധങ്ങൾ. നിസ്സംഗത്വം = ബന്ധമില്ലായ്മ.

പരമാത്മാവു് നിസ്സംഗനാണു്; കത്താവെന്നും ഭോക്താവെന്നും അതിൽ തോന്നുന്ന ബുദ്ധി വെറും ഭ്രമംമാത്രം. കയറിൽ സർപ്പബുദ്ധിയുണ്ടാകുന്നതുപോലെ.

digitized by www.sreyas.in

"ഏഷ നേതി നേത്യാത്മാ" എന്നാരംഭിച്ച് "അഗൃഹ്യോ നഹി ഗൃഹ്യതേ; ശീര്യോ നഹി ശീര്യതേ; സംഗോ നഹി സജ്ജതേ; ശിതോ ന വ്യഥതേ ന രിഷ്യത്യഭയം വൈ ജനക പ്രാപ്തോസി" ഇങ്ങനെ അവസാനിക്കുന്ന ശ്രുതിസന്ദർഭം ആത്മാവിന്റെ നിസ്സംഗതയ്ക്കു പ്രമാണം.

72. ഇങ്ങനെ നിസ്സംഗവും നിഖിലസാക്ഷിഭൂതവുമായ ജ്ഞാനരൂപത്തെ—ബ്രഹ്മത്തെ—സാക്ഷാത്കരിക്കുകയാണ് ജീവിതലക്ഷ്യമെന്നു സമർത്ഥിക്കുന്നു. കർമ്മത്വകർത്തൃത്വാദി സ്ഫുരണം = കർമ്മം, കർത്താവ് ഈ രൂപത്തിലുള്ള ചലനം.

73. ചിലരുടെ അഭിപ്രായത്തിൽ, പരമാത്മാവിൽ തോന്നുന്ന കർത്തൃത്വാദിബുദ്ധി മായാമൂലകമാണ്. അതു ശരിയല്ല. പരമാത്മസത്ത വിട്ടു വേറൊന്നുമില്ലാത്തതാണു കാരണം. പിന്നെ ആ തോന്നലെന്താണെന്നല്ലെ? ശുദ്ധമേ ഭ്രമം. ഭ്രമം = തെററായ അറിവ്. അജ്ഞാനമൂലകമാണു ഭ്രമം.

74. സ്ഫുടകാരണം = വ്യക്തമായ കാരണം. കാര്യത്തിന്റെ തൊട്ടുമുമ്പിലിരിക്കുന്നതു കാരണം. മൃത്ത് = മണ്ണ്. ഘടമാങ്ങലികാദി = കുടം, പാന മുതലായവ. കാര്യങ്ങൾ = കാരണജന്യങ്ങൾ; കാരണസിദ്ധങ്ങൾ.

പരമാത്മാവിനെ അറിഞ്ഞാൽ എല്ലാമറിയാമെന്നു ദൃഷ്ടാന്തം കാണിച്ചു സമർത്ഥിക്കുന്നു.

"കസ്മിന്നു ഭഗവോ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി?" ഇങ്ങനെ ശ്രുതി.

75. നാനാരൂപം = പല രൂപം. പ്രപഞ്ചം = ബാഹ്യലോകം. അതു് = പരമാത്മതത്ത്വം. ചിച്ചൈതന്യം = ചിദ്രൂപമായ ചേതനത്വം. പരമാത്മാവിന്റെ വിശേഷണമാണിതു്.

ഇവിടെ പരമാത്മാവിന്റെ ജഗത്കാരണത്വം സിദ്ധാന്തിച്ചു. ഇനി അതിന്മേൽ വരാവുന്ന പൂർവ്വപക്ഷങ്ങളെടുത്തു കാണിച്ചു ഖണ്ഡിക്കുകയാണ്.

76. സത്തു് = ഉള്ളതു്. ജഗത്തിന്റെ കാരണം സത്തല്ലെന്നു്—അസത്തു് (ശൂന്യം) ആണെന്നു്—ചിലർ വാദിക്കുന്നു. അസത്തിനു കാരണത്വം സിദ്ധമല്ല. വിത്തുണ്ടാകാതെ മുളയുണ്ടാകുന്നില്ല. അതു ദൃഷ്ടാന്തം.

digitized by www.sreyas.in

77. വന്ധ്യാപുത്രൻ = മച്ചിയുടെ മകൻ. കാര്യം = കർത്ത വ്യം. മൃഗതൃഷ്ണികാജലം = മരുഭൂമിയിലുണ്ടെന്നു തോന്നുന്ന വെള്ളം. ആശയം സ്പഷ്ടം.

78. ഉക്തം = പറഞ്ഞതു്; മുൻപറഞ്ഞതു്. അസദ്വാദം = ജ ഗത്കാരണം അസത്തെന്ന വാദം. യുക്തം = യോജിച്ചതു്. കാര ണസമർത്ഥനം സ്പഷ്ടം.

79. ഗുരുശിഷ്യവിഗ്രഹസ്വരൂപത്വം = ഗുരുവിൻേറയും ശി ഷ്യൻേറയും ശരീരസ്വരൂപം. പ്രതിഭാസിക്കുക = തോന്നുക. സനാ തനം = നിത്യം, എന്നുമുള്ളതു്. ശേഷം സ്പഷ്ടം.

80. അപ്രതിബുദ്ധചിത്തർ = ഉണരാത്ത ഹൃദയമുള്ള ; ശരിയായ ജ്ഞാനം സിദ്ധിക്കാത്തവർ. നിഗമാന്തം = വേദാന്തം.

സംസാരത്തിൽ പെട്ടിരിക്കുന്നവർ വാസ്തവജ്ഞാനം ലഭിക്കാ ത്തവരാണു്. അവക്കു ജഗത്തു് സത്യമായി തോന്നും. അതുകൊ ണ്ടാണു് വേദാന്തം അഭിപ്രായപ്പെടുന്നതു് ജഗത്തെല്ലാം അസത്യ മാണെന്നു്.

81. പക്വബുദ്ധികൾ = പാകമായ അറിവുള്ളവർ; ജ്ഞാ നികളെന്നു സാരം. തത്പൂർവ്വമാം സുകൃതം = അവരുടെ കഴിഞ്ഞ ജന്മത്തിലെ പുണ്യം. അർത്ഥം സ്പഷ്ടം.

82. താത്ത്വികമതി = വസ്തുതാബോധം; പരമാർത്ഥജ്ഞാ നം. പൊന്മയവിഭൂഷണം = പൊന്നുകൊണ്ടുണ്ടാക്കിയ ആഭരണം. ആത്തമോഹർ = അജ്ഞതയ്ക്കധീനരായവർ. അവിവേകികൾ = നി ത്യാനിത്യവസ്തുബോധമില്ലാത്തവർ.

പ്രപഞ്ചത്തിൽ സത്യബുദ്ധിവന്ന അജ്ഞന്മാക്കു പരമാർത്ഥ ജ്ഞാനമുണ്ടാകില്ല. ആഭരണം മാത്രം അറിയുന്നവക്കു പൊന്നി ൻെറ അറിവുണ്ടാകാത്തതുപോലെ.

83. മാനവൻ = മനുഷ്യൻ. നിഗമാർത്ഥചിന്ത = വേദാർത്ഥ വിചാരണ.

ഞാനെന്ന ബോധം എല്ലാക്കുമനുഭവത്തിലിരിക്കുന്നതുകൊ ണ്ടു് അഹംപ്രത്യയമായ ബ്രഹ്മം—ആത്മതത്ത്വം — പരോക്ഷമല്ലെ ന്നു സിദ്ധമാണു്. എന്നാലും അതിനെ സാക്ഷാത്കരിക്കുക, വേദാർത്ഥവിചാരണ കൂടാതെ സാദ്ധ്യമല്ല.

digitized by www.sreyas.in

84. തനതു വ്യവഹാരം = സ്വന്തമായ വ്യവഹാരം. "ഞാൻ, ഇതു്, ഇങ്ങനെ വസ്തുനിർദ്ദേശം ചെയ്തുകൊണ്ടു് സാധാരണ ഓരോരുത്തരും വ്യവഹാരം സാധിക്കുന്നു. വാസ്തവത്തിൽ പ്രകൃതത്തിലെ "ഞാൻ" പ്രത്യഗാത്മാവിനേയും "ഇതു്" സ്ഥൂലമായ ദേഹേന്ദ്രിയാദികളേയുമാണു ലക്ഷ്യമാക്കുന്നതു്. ഈ സന്ദർഭം ബ്രഹ്മസൂത്രഭാഷ്യത്തിൽ ഇങ്ങനെ കാണാം: "അഹമിദം മമേദമിതി നൈസർഗ്ഗികോയം ലോകവ്യവഹാരഃ"

85. ഗാത്രം = ശരീരം. ഇന്ദ്രിയം = പഞ്ചേന്ദ്രിയം. ശരീരം ഇന്ദ്രിയങ്ങൾ ഇവയെ ഞാനെന്നു്—ആത്മാവെന്നു്—അറിയുന്നതു് ഭ്രമമാണു്; തെററായ അറിവാണു്. പിന്നെ ഭ്രമലക്ഷണം സിദ്ധാന്തിക്കുന്നു. "അതസ്മിൻ തദ് ബുദ്ധിരിത്യദ്ധ്യാസഃ." സൂത്രഭാഷ്യത്തിൻെറ പരിഭാഷയാണിതു്.

86. അഹംപ്രത്യയം = ഞാനെന്ന അറിവു്. ഉചിതാൎത്ഥം = യോഗ്യമായ അൎത്ഥം. അഹംബുദ്ധി = അഹംകാരം.

അഹങ്കാരം ജഡമാണെങ്കിലും ആത്മസാമീപ്യംകൊണ്ടു് ചേതനപോലാകുമെന്നു സാരം.

87. മതി = ബുദ്ധി; അറിവു്. മുഖ്യം = പ്രധാനം.

അഹംപ്രത്യയം പരമാത്മവിഷയമെന്നു് ഇവിടെ സമൎത്ഥിച്ചു.

88. ഗോത്വം = ഗോവിൻെറ ഭാവം. തന്നിർദ്ദിഷ്ടമുഖ്യാൎത്ഥം = അതിനാൽ നിർദ്ദേശിക്കപ്പെട്ട പ്രധാനമായ അൎത്ഥം. ഗവാകൃതി = ഗോവിൻെറ ആകൃതി. ഇതു് സംസ്കൃതസന്ധിയാണു്. രണ്ടു പദവും സംസ്കൃതമായതുകൊണ്ടു് സംസ്കൃതസന്ധി സ്വീകരിച്ചു. ഗോ + ആകൃതി = ഗവാകൃതി. അവാദേശം. ഗോത്വം സാമാന്യത്തേയും ഗവാകൃതി വിശേഷണത്തേയും കുറിക്കുന്നു. അതുപോലെ അഹം, പരമാത്മസാമാന്യത്തേയും അനന്തരം അഹംകാരവിശേഷത്തേയും ലക്ഷ്യമാക്കുകയാണു്.

89. അഗ്നിയോഗം = തീയുടെ ചേൎച്ച. ദാഹകാരിത = ദഹിപ്പിക്കുന്ന അവസ്ഥ. അഹംകാരവും അതിൽ തോന്നുന്ന കൎത്തൃത്വാദിയും സംഭവിക്കുന്നതു് എങ്ങനെയെന്നു് ഇവിടെ വ്യക്തമാക്കുന്നു.

90. ഒപ്പമററതു് = തുല്യമല്ലാത്തതു്. അഹമൎത്ഥം = ഞാനെന്ന അൎത്ഥമുള്ളതു്. ഭാവിക്കുക = വിചാരിക്കുക. അദ്വൈതതത്വത്തെ സാക്ഷാൽകരിച്ചാൽ പിന്നെ മറെറാരു വിചാരത്തിനുമവകാശമില്ലെന്നു സാരം. വിദ്വദഗ്രിമൻ = ബോധവാന്മാരിലുത്തമൻ.

digitized by www.sreyas.in

91. കളേബരം = ശരീരം. ഉപാധികൾ = വ്യക്തികൾ.

ആത്മാവൊന്നു മാത്രമാണെങ്കിൽ ജീവികൾക്കു പലതരമന്നു ഭേദമുണ്ടാകുന്നതെന്തുകൊണ്ടാണെന്നൊരു പൂർവ്വപക്ഷം പ്രകൃതത്തിൽ വരാം. അതിന്ന് ഉദാഹരണം കാണിച്ച് ഉത്തരപക്ഷം സമർത്ഥിച്ചിരിക്കുന്നു.

92. ചിന്തനീയം = ചിന്തിക്കത്തക്കതു്. ആത്മജ്ഞാനി = ആത്മാവിനെ അറിഞ്ഞവൻ; തന്നെത്താനറിഞ്ഞവൻ. മായാജൃംഭിതം = മായാവികസിതം. ആശയം സ്പഷ്ടം.

93. ഗജരൂപം = ആനയുടെ രൂപം. തിരോഭൂതം = മറഞ്ഞതു്. ആശയം സ്പഷ്ടം.

94. ആത്മപടം = ആത്മാവാകുന്ന വസ്ത്രം. ആലേഖ്യം = ചിത്രം. ഭാവനാതിഗം = വിചാരത്തെ അതിക്രമിച്ചതു്; വിചാരവിഷയമല്ലാത്തതു്. ആശയം സ്പഷ്ടം.

95. നിത്യനിർമ്മലം = നിത്യപരിശുദ്ധം. നിസ്തുലചിദാനന്ദവസ്തുമാത്രം = തുല്യമല്ലാത്തതായും ജ്ഞാനാനന്ദപദാർത്ഥമാത്രമായുമിരിക്കുന്നതു്. ഇവിടെ ബ്രഹ്മസാക്ഷാൽക്കാരം നേടിയ മഹാത്മാക്കളുടെ ലക്ഷണം സിദ്ധാന്തിച്ചിരിക്കുന്നു.

96. സംജ്ഞ = സാങ്കേതികനാമം. വേദാധീനം = വേദത്തിന്റെ വശമായതു്. വേദത്തിലുള്ളതെന്നു സാരം.

ജ്ഞാനം അജ്ഞാനം ഇങ്ങനെ വേദത്തിൽ സാങ്കേതികസംജ്ഞകൾ കാണുന്നതു ശരിതന്നെ; അതെല്ലാം വ്യവഹാരത്തിലേ ഉള്ളു. പാരമാർത്ഥികദൃഷ്ടിയിൽ സകലതും ബ്രഹ്മം മാത്രം.

97. ഉണ്മ = ഉള്ള അവസ്ഥ. അസ്തിതാരൂപം = ഉള്ളതിന്റെ സ്വഭാവം.

വേദാന്തപക്ഷത്തിൽ, മൂന്നുകാലത്തും ഒരുപോലിരിക്കുന്ന വസ്തുവാണു് സത്തു്; അഥവാ ഉള്ളതു്. "സത്ത്വമബാധ്യത്വ"മെന്നു സത്തിന്റെ ലക്ഷണം. അങ്ങനെയല്ലാത്തതു് അസത്തു്. വേദാന്തദൃഷ്ടിയിൽ അസത്തു് ഇല്ലാത്തതാണു്; ശുദ്ധമേ ശൂന്യം. ആകയാൽ ഉള്ളതു് അദ്വൈതവസ്തുവായ ബ്രഹ്മം മാത്രമെന്നു സമർത്ഥനം.

98. ആതനുപാതം = ശരീരം വീഴുന്നതുവരെ. മരിക്കുന്നതുവരെ എന്നു സാരം. ആത്മജ്യോതിസ്സ്=ആത്മാവാകുന്ന പ്രകാശവസ്തു.

digitized by www.sreyas.in

ആത്മസാക്ഷാത്കാരം നേടിയവക്കമല്ലാത്തവക്കും ഉള്ള വ്യത്യാസം ഇതിൽ പറഞ്ഞിരിക്കുന്നു.

99. നൈഗമോക്തി = വേദവാക്യം. വിശേഷം = വ്യത്യാസം. ആത്മജ്ഞാനിയുടെ വൈശിഷ്ട്യം തുടന്നു പ്രസ്താവിക്കുകയാണ്.

100. ചിന്ത്യം = അവശ്യം ചിന്തിക്കേണ്ടതു്. അചിന്ത്യം = ചിന്താവിഷയമാക്കാൻ പാടില്ലാത്തതു്. വക്തവ്യം = പറയത്തക്കതു്; പറയേണ്ടതു്. ആശയം സ്പഷ്ടം.

101. ദൃഷ്ടചേതനൻ = ആത്മാവിനെ ദശിച്ചവൻ; ആത്മജ്ഞാനി. അധ്യസ്തപദാർത്ഥം = അധ്യാസിക്കപ്പെട്ട പദാർത്ഥങ്ങളോടുകൂടിയതു്; ഉള്ളതെന്നു തോന്നിക്കുന്ന പദാത്ഥങ്ങളോടുകൂടിയതു്. വിഷ്ടപം = ലോകം. ആശയം സ്പഷ്ടം.

102. ഇതുവരെ ചെയ്ത ഉപദേശത്തിന്റെ മാഹാത്മ്യം ഇതിൽ വ്യക്തമാക്കിയിരിക്കുന്നു.

103. ഇപ്രകാരം ഉപദേശം കഴിഞ്ഞു. ഇനി ഉപദിഷ്ടമായതിനെ ശിഷ്യൻ അവഗാഢം മനനംചെയ്യുകയാണ്. ഉപദിഷ്ടൻ = ഉപദേശിക്കപ്പെട്ടവൻ. തത്ത്വഭാവന = തത്ത്വവിചാരം. അനുഭൂതിസിദ്ധം = അനുഭവത്തിലെത്തിയതു്.

104. അജൻ = ജനിക്കാത്തവൻ. അവികാരി = മാററമില്ലാത്തവൻ. വ്യക്തിപ്രകാശകജ്ഞാനരൂപൻ = വ്യക്തികളെ പ്രകാശിപ്പിക്കുന്ന ജ്ഞാനംതന്നെ രൂപമായിരിക്കുന്നവൻ.

105. പ്രമുഖൻ = പ്രധാനൻ. അനുഭൂതിരൂപം = അനുഭവരൂപം.

106. ഇന്ദ്രിയസുഖവിമുഖൻ = ഇന്ദ്രിയസുഖങ്ങളിൽ താൽപയ്യമില്ലാത്തവൻ; വിഷയസുഖങ്ങളിഷ്ടപ്പെടാത്തവനെന്നു സാരം. അനശ്വരം = നശിക്കാത്തതു്. ഭാവശൂന്യം = വികാരമററതു്.

107. ഈശന്മാർ = സമത്ഥന്മാർ. രാഗദ്വേഷഹീനർ = രാഗവും ദ്വേഷവുമില്ലാത്തവർ. ഒന്നിനോടും താൽപയ്യവും വെറുപ്പുമില്ലാത്തവരെന്നു സാരം. പാവനമതികൾ = പരിശുദ്ധബുദ്ധികൾ.

108. ഉപനിഷത്പുഷ്പവാടി = ഉപനിഷത്തുകളാകുന്ന ഉദ്യാനം. ആടൽ = ദുഃഖം. മരു = മരുഭൂമി. ബാധവത്തീയ്യ് = ബാധവാഗ്നി.

digitized by www.sreyas.in

109. ഊഹം = തർക്കം. അപോഹം = തർക്കനിരാകരണം. അംഗീകൃതൻ = അംഗീകരിക്കപ്പെട്ടവൻ. പ്രതീയമാനൻ = അറിയപ്പെടുന്നവൻ. ഊഹാപോഹവിചാരത്താൽ അംഗീകൃതനായറിയപ്പെടുന്നവനെന്നു സാരം. ഉത്കടതേജോമയം = വർദ്ധിച്ച തേജോരൂപം.

110. കാലത്രയദ്രഷ്ടാവ് = മൂന്നു കാലത്തേയും കാണുന്നവൻ. ഭൂതം, ഭാവി, വർത്തമാനം, ഇങ്ങനെ മൂന്നുകാലം. സന്ദോഹം = കൂട്ടം. തൃപ്തിദീപദീപ്തി = തൃപ്തിയാകുന്ന വിളക്കിൻെറ പ്രകാശം.

111. നഷ്ടകാമനർ = കാമന നശിച്ചവർ. പ്രയോജനവിഷയകമായ ആശയാണു കാമന. യഷ്ടവ്യൻ = യജിക്കപ്പെടേണ്ടവൻ. യാഗവിഷയമാക്കപ്പെടേണ്ടവനെന്നു താൽപര്യം.

112. മഹാവാക്യബോധം = വേദമഹാവാക്യങ്ങളുടെ അറിവ്. സ്വാന്തം = മനസ്സ്. ഉൾത്തകം = ഉള്ളിലുള്ള. തമസ്സ് = അജ്ഞാനം. ഐശ്വരത്വം = ഈശ്വരസംബന്ധമായ വസ്തുത.

113. ഓഷധികൾ = സസ്യങ്ങൾ. ഫലപാകാന്തങ്ങളായ സസ്യങ്ങളാണ് ഓഷധികൾ. ഓജസ്സ് = ശക്തി; പ്രഭാവം. പൂതം = പരിശുദ്ധം. ഓംകാരം = പ്രണവം. പരമാത്മബോധസൗരഭം = പരമാത്മജ്ഞാനമാകുന്ന സുഗന്ധം. മധുപൻ = വണ്ട്.

114. പാതകം = പാപം. ചതുർവ്വർഗ്ഗാദാനസാധനം = ചതുർവ്വർഗ്ഗസ്വീകരണത്തെ സാധിക്കുന്നതു്. ധർമ്മം, അർത്ഥം, കാമം, മോക്ഷം ഇവ ചതുർവർഗ്ഗം.

115. മത്തവാരണങ്ങൾ = മദിച്ച ആനകൾ. അങ്കുശം = തോട്ടി. അംബരം = ആകാശം. ശംബരവിരോധി = ശിവൻ. അവികാരാധീനൻ = മാററത്തിനു വശപ്പെടാത്തവൻ.

116. ഉദ്ധചാപലം = വർദ്ധിച്ച ചാപല്യം. വൈകല്പികബുദ്ധി = വികല്പബോധം; ആത്മാവിനെക്കുറിച്ചുള്ള സംശയാത്മകമായ അറിവ്. അസ്ഥിരസൗഖ്യം = ക്ഷണികസുഖം.

117. നിത്യാനുകമ്പാരസപരിപൂർണ്ണൻ = നിത്യമായ ദയാരസംകൊണ്ട് നിറഞ്ഞവൻ. സത്യാദിലോകം = സത്യലോകം മുതലായ പതിനാലു ലോകങ്ങൾ. അഹന്ത = അഹംഭാവം. കന്മഷം = പാപം.

digitized by www.sreyas.in

118. അഗോചരൻ = വിഷയമല്ലാത്തവർ. ഇന്ദ്രിയൌഘം = ഇന്ദ്രിയക്കൂട്ടം; പഞ്ചേന്ദ്രിയങ്ങളെന്നു സാരം. അതീന്ദ്രിയജ്ഞാനരൂപൻ = ഇന്ദ്രിയവിഷയമല്ലാത്ത അറിവുതന്നെ രൂപമായിരിക്കുന്നവൻ. ഖണ്ഡബോധം = പരിച്ഛിന്നമായ അറിവ്. വ്യോമപുഷ്പം = ആകാശകുസുമം. അങ്ങനെയൊന്നില്ലാത്തതുകൊണ്ടു നാമമാത്രമെന്നു താൽപര്യം. താമസമതികൾ = അജ്ഞാനബുദ്ധികൾ.

119. ഉല്ലസന്മനസ്സുകൾ = സത്യബോധത്തിലുണൎന്ന മനസ്സുള്ളവർ; ജ്ഞാനികളെന്നു സാരം. ഗതകാമനർ = കാമനയില്ലാത്തവർ. ഗമ്യൻ=പ്രാപിക്കത്തക്കവൻ. ശാശ്വതരൂപം= നിത്യരൂപം.

120. സൂൎയ്യാംശുപടലം = സൂൎയ്യരശ്മികളുടെ കൂട്ടം. ഘടികം = നാഴിക. കല്പപൎയ്യന്തം = കല്പകാലാവസാനം. കാലഘടകങ്ങൾ = കാലത്തിൻെറ അംശങ്ങൾ.

121. ചതുരന്മാർ = ശാസ്ത്രനിഷ്ണാതന്മാർ. നിരഘം = പാപരഹിതം. ശ്ലാഘിക്ക = അഭിനന്ദിക്ക. ചലമാനസർ = മനസ്സുടഞ്ഞാത്തവർ. ദുഷ്പ്രാപൻ = പ്രാപിക്കാനെളുപ്പമില്ലാത്തവൻ. ജലധി = സമുദ്രം. പാരം = മറുകര.

122. വേദസിന്ധു = വേദമാകുന്ന സമുദ്രം. ഗുപ്തം = രക്ഷിതം. ശമമാൎഗ്ഗം = ഇന്ദ്രിയങ്ങളെ പിടിച്ചടക്കുന്ന മാൎഗ്ഗം. കൃത്രിമമതികൾ = കൃത്രിമബുദ്ധികൾ.

123. ഭൂതപഞ്ചകം = പഞ്ചഭൂതങ്ങൾ. വെള്ളം, തീയ്, കാററ്, മണ്ണ്, ആകാശം—ഇവ പഞ്ചഭൂതങ്ങൾ. വികാരങ്ങൾ = മാററങ്ങൾ.

124. ഉംകൃതി = ഉംകാരം; കൈമണി മുതലായവയുടെ ശബ്ദം. ഹൂംകാരം = യുദ്ധത്തിലെ വീരനാദം. ശിഞ്ജാനം = ആഭരണങ്ങളുടെ കിലുക്കം. നാനാനാദസങ്കുലങ്ങൾ = പലതരം ശബ്ദങ്ങളുടെ സമൂഹങ്ങൾ.

125. ജ്ഞേയം = അറിയേണ്ടതു്. ജ്ഞാതാവ് = അറിയുന്നവൻ. ജ്ഞാനസാധനസമൂഹങ്ങൾ = അറിവുനേടാനുള്ള ഉപായങ്ങളുടെ കൂട്ടങ്ങൾ. അന്യൂനം = കുറവില്ലാത്തതു്; പരിപൂൎണ്ണം.

126. തത്ത്വങ്ങൾ = ജഡചേതനങ്ങളുടെ മൂലസ്വരൂപങ്ങൾ. അതീതൻ = അതിക്രമിച്ചവൻ. സത്വസന്തതി = ജീവി

digitized by www.sreyas.in

സമൂഹം. ഭാവവിഹീനൻ = വികാരരഹിതൻ. തത്ത്വബോധബോധ്യം = വസ്തുജ്ഞാനംകൊണ്ടറിയേണ്ടതു്. അത്യന്തദുർഗ്രഹൻ = അങ്ങേയററം അറിയാൻ പ്രയാസമുള്ളവൻ.

127. ആശയം സ്പഷ്ടം.

128. അതിസുലഭൻ = പ്രാപിക്കാൻ തീരെ പ്രായസമില്ലാത്തവൻ. നാദാദിസാക്ഷിത്വസംവേദിതൻ = ശബ്ദം മുതലായവയുടെ സാക്ഷിത്വംകൊണ്ടു് അറിയപ്പെട്ടവൻ.

129. ഭാഗങ്ങൾ = അംശങ്ങൾ. ജീവനും പരനും = ജീവാത്മാവും പരമാത്മാവും. സംശുദ്ധം = മലിനതയെല്ലാമൊഴിഞ്ഞതു്. "ശുദ്ധം കാമവിവർജ്ജിതം" എന്നുണ്ടല്ലോ. കാമനയററുപോയതെന്നു സാരം.

130. വികൃതി = മാററം. ഭാഗധേയപരിണാമം = ഭാഗ്യങ്ങളുടെ അവസ്ഥാന്തരം. ഫണിഭൂധരചാരണാദിവിഗ്രഹങ്ങൾ = സർപ്പങ്ങൾ, പർവ്വതങ്ങൾ, ചാരണന്മാർ മുതലായവരുടെ ശരീരങ്ങൾ.

131. വീതസന്ദേഹം = സംശയം കൂടാതെ. ചൂതബാണൻ = കാമദേവൻ. ബോധകബോദ്ധ്യബോധങ്ങൾ = അറിയിക്കുന്നതും അറിയേണ്ടതും അറിവും.

132. ഭജനം = സേവനം. യുക്തി = യോഗം; ചിത്തവൃത്തിനിരോധം. ഭൂതഭാവ്യസംഭവദ്ഭൂതരാശികൾ = ജനിച്ചതും ജനിക്കാനുള്ളതും ജനിച്ചിരിക്കുന്നതുമായ ജീവികളുടെ കൂട്ടം.

133. അമാനനീയൻ = മാനിക്കാൻ കൊള്ളാത്തവൻ. മദരാഗമാനാദി ദുഷ്ടവാസന = മദം, വിഷയതാൽപര്യം, പൊങ്ങച്ചം മുതലായ ദുർവാസന. ദുരാപൻ = പ്രാപിക്കാനെളുപ്പമില്ലാത്തവൻ.

134. യജനം = യാഗക്രിയ. യജമാനൻ = യാഗകത്താവു്. യാജകൻ = യജ്വാവു്. അജൻ = ജനിക്കാത്തവൻ. യമാദി = യമം, നിയമം മുതലായ യോഗാംഗങ്ങൾ. തദീശന്മാർ=അവ (ദിക്കുകൾ) യുടെ നാഥന്മാർ.

135. പരിരക്ഷാവിധി = രക്ഷണകർമ്മം. തച്ഛിക്ഷ = അതി (പാരി) ന്റെ ശിക്ഷണം. പോരുന്ന = മതിയായ; തക്കതായ. ദിനരാത്ര്യന്തങ്ങൾ = രാപ്പകലുകളുടെ അവധികൾ. അനുഭൂതിമാനം = അനുഭവപ്രമാണം.

136. ലക്ഷ്യലക്ഷണങ്ങൾ = ലക്ഷ്യവും ലക്ഷണവും. അക്ഷയൻ = നാശമില്ലാത്തവൻ. അലബ്ധവ്യൻ = അപ്രാപ്യൻ. വർണ്ണാശ്രമഹീനൻ = വർണ്ണം, ആശ്രമം ഇവയില്ലാത്തവൻ. ലാഭാ

digitized by www.sreyas.in

ലാഭം = ലാഭവും ലാഭമില്ലായ്മയും. സമാഹാരദ്വന്ദ്വനായത്തുകൊണ്ട് ഏകവചനത്തിനു സാധുത്വം.

**137.** അഗോചരൻ = വിഷയമല്ലാത്തവൻ. തത്ത്വവിത്തമന്മാർ = തത്ത്വത്തെ അറിയുന്നവരിൽ പ്രമാണികൾ. ശരണം = രക്ഷാസ്ഥാനം. നിർമ്മൂലമാക്കുക = അടിസ്ഥാനമില്ലാത്തതാക്കുക.

**138.** ശാസ്ത്രശതങ്ങൾ = ശാസ്ത്രസമൂഹങ്ങൾ. ശമദമാദികൾ = ശമം, ദമം മുതലായവ. ഷഡ്ഗുണരഹിതൻ = മധുരം തുടങ്ങിയ ആറുതരം ഗുണങ്ങളില്ലാത്തവൻ. ഷഡ്ഭാവവിഹീനൻ = എനിക്കു ശരീരമുണ്ടെന്നു തുടങ്ങി ആറുതരം വികാരങ്ങളില്ലാത്തവൻ. ഷഡ്കോശഷഡ്ത്രിംശത്തത്ത്വങ്ങൾ = ഷഡ്കോശത്തത്ത്വവും ഷഡ്ത്രിംശത്തത്ത്വവും; പിതൃജകോശത്രയം, മാതൃജകോശത്രയം, ഇങ്ങനെ ഷഡ്കോശതത്ത്വം. "പിതൃഭ്യാമശിതാദന്നാത് ഷഡ്കോശം ജായതേ വപുഃ"—ശിവഗീത. അച്ഛനമ്മമാർ കഴിക്കുന്ന ഭക്ഷണത്തിൽനിന്ന് ആറു കോശമുൾക്കൊള്ളുന്ന ശരീരമുണ്ടാകുന്നു. "സ്നായുക്കൾ, അസ്ഥികൾ, മജ്ജ" ഇവ (മാതൃജകോശത്രയം) യുണ്ടാകുന്നതു് അമ്മ കഴിക്കുന്ന ആഹാരത്തിൽനിന്നാണ്. ഷഡ്ത്രിംശത്തത്ത്വങ്ങൾ = മുപ്പത്തിയാറു തത്ത്വങ്ങൾ. ശൈവാഗമത്തിൽ ഇങ്ങനെ കാണുന്നു: പഞ്ചഭൂതങ്ങൾ, പഞ്ചപ്രാണങ്ങൾ, ചതുർദശേന്ദ്രിയങ്ങൾ, മഹത്, കാലം, പ്രധാനം, മായ, അവിദ്യ, പുരുഷൻ, ബിന്ദു, നാദം, ശക്തി, ശിവൻ, ശാന്താതീത.

**139.** സമാധിസങ്കല്പകല്പകൻ = സമാധിയിലും സങ്കല്പത്തിലും കല്പവൃക്ഷമായുള്ളതു്. സംവിത്തു് = ജ്ഞാനം. ആത്മവിദ്യ = ആത്മജ്ഞാനം.

**140.** ഹരൻ = ശിവൻ. ഹരി = വിഷ്ണു. ധാതാവു് = ബ്രഹ്മാവു്. ത്യാജ്യഗ്രാഹ്യവിരതൻ = ത്യാജ്യത്തിലും ഗ്രാഹ്യത്തിലും താൽപര്യമില്ലാത്തവൻ. ഹവിസ്സ് = യാഗാംശം.

**141.** ശാന്തപാപൻ = പാപം ശമിച്ചവൻ. സംസാരാധി = സംസാരദുഃഖം. പരിശുദ്ധസ്വാന്തൻ= പരിശുദ്ധമനസ്കൻ. അകാരാദിക്ഷാന്തം=അകാരം തുടങ്ങി ക്ഷ വരെ. അക്ഷരമാല ഒന്നടക്കമെന്നു സാരം.

---

digitized by www.sreyas.in